Phone No. Auto 2972.

24

# ഗ്രന്ഥാലോകം

തിരു: കൊച്ചി
ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.



ഗാന്ധി ലൈബ്രറി & റീഡിംഗ് റൂം—ഇറച്ചുകുളം

ഇറച്ചുകുളം റൂറൽ ലൈബ്രറിയുടെ പ്രവർത്തനം നിരത്തലാക്കിയപ്പോൾ അതേറെറടുക്കുന്നതിനുവേണ്ടി 10,000 ത്തിലധികം രൂപ ചെലവു ചെയ്തു നാട്ടുകാർ നിർമ്മിച്ചതാണീ കെട്ടിടം. 126 ചിങ്ങം 15-ാം തീയതി ഈ ഗ്രന്ഥശാല ആരംഭിച്ചു.



ഗ്രന്ഥാലോകം

വരിസംഖ്യ
വാർഷികവരി മുൻകൂർ രൂ. 5.
ഒറ്റപ്രതി രൂ. 1.

# ഗ്രന്ഥാലോകം

## പത്രാധിപർ

ഡാക്ടർ പി. കെ. നാരായണപിള്ള, എം. ഏ., പിഎച്ച്. ഡി.

## ഉപദേശകസമിതി

ശ്രീ. കൈനിക്കര എം. കുമാരപിള്ള, എം. ഏ., എൽ. ററി.
,, കെ. ദാമോദരൻ, ബി. ഏ.
,, മാത്യു എം. കുഴിവേലി, ബി. ഏ., എൽ. ററി.
,, എസ്. ഗുപ്തൻനായർ, എം. ഏ.
,, എം. തോമസ്, എം. ഏ., എൽ. ററി.

## വിഷയവിവരം



മുഖചിത്രം

ഗാന്ധി ലൈബ്രറി & റീഡിംഗ് റൂം—ഇറച്ചകുളം

# ഗ്രന്ഥാലോകം

വാല്യം 3 | ജൂലായ് – ആഗസ്റ്റ് 1951 | ലക്കം 7

# പത്രാധിപവീഥി

## 1. വയോജന വിദ്യാഭ്യാസ പ്രവർത്തനം

ഭാരതത്തിൽ പത്തുശതമാനം ആളുകൾ പോലും സാക്ഷരത്വം സമ്പാദിച്ചിട്ടില്ലെന്നുള്ള വസ്തുത മറച്ചുവെയ്ക്കാവുന്നതല്ല. ഈ വസ്തുത സ്വയംഭരണത്തിനു നമ്മൾ അപ്രാപ്തരാണെന്നു സമർത്ഥിക്കുവാൻ ഇംഗ്ലീഷുകാർ ഒരുകാലത്തു ചൂണ്ടിക്കാണിച്ചിരുന്നു. എന്നാൽ സാക്ഷരത്വമാനദണ്ഡത്തിൽ പറയത്തക്ക പുരോഗതിയൊന്നും ഉണ്ടാകാതെതന്നെ ഇന്ത്യ ഇന്ത്യാക്കാരെ ഏൽപ്പിച്ചിട്ടുപോകേണ്ടതായി അവർക്കു വന്നുകൂടി. നാം പ്രജായത്തഭരണരീതി അംഗീകരിക്കയും ചെയ്തു. പക്ഷെ ഭരണാധികാരം സിദ്ധിച്ച പ്രജാസഞ്ചയത്തിലെ ബഹുഭൂരിപക്ഷത്തിൻെറ നിലയോ? അധികാരം വിനിയോഗിക്കുവാൻ തികച്ചും അശക്തം; അക്ഷരാഭ്യാസംപോലും ലഭിക്കാതെ അജ്ഞതയിൽ കിടന്നു കുഴയുക. ഈ ദുഃസ്ഥിതി പരിഹരിക്കുന്നതിനു ഭാരതീയജനതയും കേന്ദ്രത്തിലും പ്രവിശ്യകളിലും ഉള്ള ഗവർമ്മെൻറുകളും ദത്തശ്രദ്ധരായിക്കാണുന്നതു് ആശാസ്യമാണു്. എന്നാൽ നമ്മുടെ ദേശീയജീവിതത്തിൻെറ ഭദ്രതയെ സാരമായി സ്പർശിക്കുന്ന ഈ വിഷയത്തിനു വേണ്ടിടത്തോളം പ്രാധാന്യം കല്പിച്ചു് കാര്യക്ഷമമായി നാം പ്രവർത്തിക്കുന്നുണ്ടെന്നു പറഞ്ഞുകൂടാ.

ഈ ജനകീയയുഗത്തിൽ വയോജനവിദ്യാഭ്യാസത്തിൻെറ പ്രാധാന്യം തികച്ചും മനസ്സിലാക്കിയ തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ഈ വിഷയത്തിൽ നേതൃത്വം നൽകുവാൻ തയാറായി മുൻപോട്ടേയ്ക്കു വന്നു എന്നുള്ളതു ഞങ്ങൾ സാഭിമാനം പ്രസ്താവിക്കുന്നു. സംഘത്തിൻെറ ആഭിമുഖ്യത്തിൽ വയോജനവിദ്യാഭ്യാസപ്രവർത്തകരെ ഉദ്ദേശിച്ചു് ഒരു പരിശീലനപരിപാടി ആസൂത്രണം ചെയ്തു് 1950 മേ-ജൂൺ മാസങ്ങളിൽ 57 പേർക്കു പരിശീലനം നൽകി. പരിശീലനം സിദ്ധിച്ചവരിൽ പലരും സംഘത്തോടു സഹകരിച്ചും സ്വതന്ത്രമായ നിലയിലും വയോജനവിദ്യാഭ്യാസത്തെ ത്വരിപ്പിക്കുവാൻ ചിലതെല്ലാം ചെയ്യുകയുണ്ടായി. ഇങ്ങനെ ഇരിക്കവെയാണു് ഇന്ത്യാഗവമ്മെൻറിൻെറ പ്രേരണയോടുകൂടി തിരു-കൊച്ചി ഗവമ്മെൻറു വിദ്യാഭ്യാസവകുപ്പിൻെറ ചുമതലയിൽ വയോജനവിദ്യാഭ്യാസത്തിനു വേണ്ട സംവിധാനങ്ങൾ ചെയ്യുവാൻ തീരുമാനമെടുത്തതു്. ഇതിലേയ്ക്കായി വിദ്യാഭ്യാസഡയറക്ടരുടെ അദ്ധ്യക്ഷതയിൽ ഒരു അഡൽററ് എഡ്യൂക്കേഷൻ ബോർഡ് സംഘടിപ്പിക്കപ്പെട്ടു. അനന്തരം ബോർഡിൻെറ തീരുമാന

മനസരിച്ചു് കഴിഞ്ഞ ഫെബ്രുവരി മാസത്തിൽ പട്ടത്തു് ഒരു പരിശീലനകേന്ദ്രം സമാരംഭിച്ചു് ഏഴു സ്ത്രീകളുൾപ്പെടെ നാല്പതുപേരെ വയോജനവിദ്യാഭ്യാസപ്രവൎത്തനത്തിനു പരിശീലിപ്പിച്ചു. ആറു മാസം നീണ്ടുനിന്ന ഈ പരിശീലനപദ്ധതിയിൽ സാക്ഷരതാപരിശീലനം, ധനശാസ്ത്രം, സഹകരണപ്രസ്ഥാനം, മനഃശാസ്ത്രം, ശരീരശാസ്ത്രം, പൊതുജനാരോഗ്യം, കൃഷിശാസ്ത്രം, കുടിൽവ്യവസായം, പൗരധൎമ്മം എന്നിങ്ങനെ പ്രയോജനകരങ്ങളായ പല വിഷയങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ടു്. ഇതെല്ലാം അഭ്യസിപ്പിക്കുവാനുള്ള വിദഗ്ദ്ധന്മാരുടെ സേവനവും സുലഭമാക്കിയിരുന്നു. കൃഷി, കുടിൽവ്യവസായം, ശുചീകരണം തുടങ്ങിയ കാൎയ്യങ്ങളിൽ വിദ്യാൎത്ഥികൾക്കു പ്രായോഗികപരിജ്ഞാനവും നൽകിയിരുന്നു എന്നാണു് അറിയുന്നതു്. പരീക്ഷ കഴിഞ്ഞു് സട്ടിഫിക്കേററും വാങ്ങിക്കൊണ്ടു് ഒന്നാമത്തെ പ്രവൎത്തകസംഘം പുറത്തു വന്നുകഴിഞ്ഞിരിക്കുന്നു. രണ്ടാമത്തെ ബാച്ചിന്റെ പരിശീലനം സമാരംഭിക്കുകയും ചെയ്തിരിക്കുന്നു.

പരിശീലനം സിദ്ധിച്ച ഈ പ്രവൎത്തകന്മാൎക്കു് സേവനത്തിനു വേണ്ട സഹായങ്ങൾ നൽകുന്നതിനും അവരുടെ സേവനം കാൎയ്യക്ഷമവും പ്രയോജനകരവും ആക്കുന്നതിനും വേണ്ട പ്രായോഗികപദ്ധതികൾ നടപ്പിലാക്കുന്നതിലാണു് ഈ സമാരംഭത്തിന്റെ സാഫല്യം സ്ഥിതിചെയ്യുന്നതു്. എന്നാൽ വയോജനവിദ്യാഭ്യാസം സമഗ്രമായി നടപ്പിലാക്കുന്നതിനു് ഗവണ്മെന്റു് ഇതുവരെ ഒരു പദ്ധതിയും തയാറാക്കിയതായി അറിയുന്നില്ല. ജനസാമാന്യത്തിനു പ്രയോജനകരമായ പല കാൎയ്യങ്ങളും അഭ്യസിച്ചുകൊണ്ടു പുറത്തുവന്നിരിക്കുന്ന ഈ പ്രവൎത്തകരെ പ്രവൎത്തനസൗകൎയ്യം നൽകാതെ നിരുത്സാഹപ്പെടുത്തുന്നതു തികച്ചും അനാശാസ്യമായിരിക്കും. സാമൂഹ്യവിദ്യാഭ്യാസത്തിന്റെ പല അംശങ്ങളും മാററിവെച്ചിട്ടു് സാക്ഷരതാപ്രചരണത്തിനുവേണ്ടി മാത്രം ഗവണ്മെന്റു് ഇപ്പോൾ ഒരു പദ്ധതി തയാറാക്കിയിട്ടുണ്ടു്. 200 സാക്ഷരതാ ക്ലാസ്സുകളും 100 വാളന്ററി ഏജൻസികളും സ്ഥാപിക്കുവാനാണു് ഇപ്പോൾ തീരുമാനിച്ചിരിക്കുന്നതു്. ഇതിനെല്ലാംകൂടെ 60,000 രൂപയാണത്രെ പ്രതിവർഷം ചെലവാക്കുവാൻപോകുന്നതു്! ഈ സാക്ഷരതാപദ്ധതി അനുവദിച്ചതോടുകൂടി പിന്നോക്കസമുദായവകുപ്പിന്റെയും ഗ്രാമോദ്ധാരണവകുപ്പിന്റെയും ആഭിമുഖ്യത്തിൽ നടത്തിവന്ന നിശാപാഠശാലകൾ ഗവണ്മെന്റു നിറുത്തുകയും ചെയ്തിരിക്കുന്നു. ഈ അക്ഷരാഭ്യാസക്ലാസ്സുകൾ പ്രയോഗത്തിൽ വരുത്തുവാൻ ഒരു ഉദ്യോഗസ്ഥനെ നിയമിച്ചിട്ടുണ്ടു്; പത്തുരൂപാ പ്രതിമാസവേതനത്തിൽ കുറെ അദ്ധ്യാപകന്മാരെയും എടുക്കുവാൻ ഉദ്ദേശമുണ്ടു്. അപ്പോൾ പ്രത്യേകപരിശീലനം സിദ്ധിച്ചവൎക്കു് ഈ പദ്ധതിയിൽ എന്തു സ്ഥാനമാണു്? പ്രയോഗത്തിൽ വരുത്തുവാൻ സാധിക്കാത്ത കാൎയ്യങ്ങളിൽ പണം ചെലവാക്കി പരിശീലനം നൽകി ആളുകളെ നിരാശപ്പെടുത്തുന്നതെന്തിനാണു്?

ഈ വിഷയത്തിൽ ഞങ്ങൾക്കു് ഒരു നിൎദ്ദേശം നൽകുവാനുണ്ടു്; അതു ഗ്രാമീണരുടെ നന്മയെ പുരസ്കരിച്ചാണുതാനും. കൃഷി, കൈത്തൊഴിൽ, ശുചീകരണം, സാക്ഷരത്വം, എന്നിങ്ങനെയുള്ള കാൎയ്യങ്ങളിൽ നമ്മുടെ ഗ്രാമങ്ങൾ വളരെ പിന്നോക്കമാണല്ലോ. ഇതേ സമയത്തു നമുക്കു് ഒരു കൃഷിഡിപ്പാർട്ടുമെന്റുണ്ടു്; പൊതുജനാരോഗ്യവകുപ്പുണ്ടു്; വയോജനവിദ്യാഭ്യാസവകുപ്പുണ്ടു്; കുടിൽവ്യവസായ വകുപ്പുണ്ടു്;

ഇങ്ങനെ പലതുമുണ്ട്. ഇതിനെല്ലാം ഗവൺമെൻറ് പണം ചെലവാക്കുന്നുണ്ട്; ഉദ്യോഗസ്ഥന്മാരെ നിയമിച്ചിട്ടുണ്ട്; അവർ ശമ്പളവും പറ്റുന്നുണ്ട്. എന്നാൽ ചിന്നിച്ചിതറിക്കിടക്കുന്ന ഈ ജനക്ഷേമപദ്ധതികളുടെ പ്രയോജനം ജനങ്ങൾക്കു വേണ്ടിടത്തോളം ലഭിക്കുന്നില്ലെന്നുള്ളതാണു പരമാർത്ഥം. അതുകൊണ്ട് ഇവയെ എല്ലാം ഒന്നു സംഘടിപ്പിച്ച് ഗ്രാമീണർക്കു പ്രയോജനകരമാക്കിത്തീർക്കാൻ ഗവൺമെൻറ് ശ്രമിക്കണമെന്നാണു ഞങ്ങളുടെ നിർദ്ദേശം. ഓരോ ഗ്രാമത്തിലും ഓരോ ക്ഷേമകേന്ദ്രം (Welfare centre) സ്ഥാപിക്കണം. ശുചീകരണം, കൃഷി, കുടിൽവ്യവസായം, ഗ്രന്ഥശാല, വയോജനവിദ്യാഭ്യാസം എന്നിവകൾക്ക് ഓരോ വകുപ്പുണ്ടായിരിക്കണം അവിടെ. ഗ്രാമങ്ങളെ ശുചീകരിക്കുന്നതിനും ഗ്രാമീണർക്കു കൃഷിക്കു വേണ്ട നിർദ്ദേശങ്ങളും സഹായങ്ങളും നൽകുന്നതിനും അവരെ കുടിൽവ്യവസായങ്ങളിൽ പരിശീലിപ്പിക്കുന്നതിനും അവർക്കു സാക്ഷരതയും സാമാന്യജ്ഞാനവും ഉണ്ടാക്കുന്നതിനും ഈ കേന്ദ്രം ബാദ്ധ്യസ്ഥമായിരിക്കണം. രണ്ടുമൂന്നു മുറികളും ഒരു ചെറിയ ഹാളും ഉള്ള ഒരു കെട്ടിടം സ്ഥലവാസികളുടെ ഉത്സാഹത്തിലും ഗവൺമെൻറിന്റെ മേൽനോട്ടത്തിലും പണിയിക്കണം. ഒന്നിൽ ശുചീകരണത്തിനുള്ള ഉപകരണങ്ങൾ, മറ്റൊന്നിൽ വിത്തുകളും കൃഷിആയുധങ്ങളും, അടുത്തതിൽ പുസ്തകങ്ങൾ എന്നിങ്ങനെ സജ്ജീകരിക്കണം. ഹാളിൽ പത്രപാരായണം, വയോജനവിദ്യാഭ്യാസക്ലാസ്സ്, ആവശ്യമുള്ളപ്പോൾ വിനോദപ്രകടനം ഇവയെല്ലാം നടത്താവുന്നതാണ്. ഈ കാര്യങ്ങളിലെല്ലാം സാമാന്യപരിശീലനം സിദ്ധിച്ച ഒരാളിനെ സ്ഥാപനത്തിന്റെ ചുമതലവഹിക്കുവാൻ നിയോഗിക്കണം. (ഇപ്പോൾ പരിശീലനം ലഭിച്ചവർ ഇതിനു കൊള്ളാമായിരിക്കണം.) അയാളെ സഹായിക്കുവാൻ ഒന്നോ രണ്ടോ പേർകൂടി വേണ്ടിവരും.

ഈ രീതിയിലുള്ള ക്ഷേമകേന്ദ്രങ്ങൾ സ്ഥാപിക്കുന്നതിനും അവയെ ജനക്ഷേമകരമായി നടത്തിക്കൊണ്ടുപോകുന്നതിനും ഓരോ ഗ്രാമത്തിലുമുള്ള ആളുകൾ ഗവൺമെൻറിനോടു സഹകരിക്കണം. ഗവൺമെൻറിന്റെയും ജനങ്ങളുടെയും മദ്ധ്യത്തിൽ ജനക്ഷേമകാംക്ഷികളായ പ്രവർത്തകരുണ്ടെങ്കിൽ ഈ കാര്യം നടക്കാവുന്നതേയുള്ളൂ.

## 2. ഉള്ളൂരിന്റെ കേരളസാഹിത്യ ചരിത്രം

മഹാകവി ഉള്ളൂർ കേരളസാഹിത്യവിഷയകമായി ചെയ്തിട്ടുള്ള പഠനത്തിന്റേയും ഗവേഷണത്തിന്റേയും പരിണതഫലമായ സാഹിത്യചരിത്രം സാഹിത്യകാരന്മാരിലും ഗവേഷകന്മാരിലും കൗതുകം തട്ടിയുണത്തിയിട്ടുള്ള ഒരു മഹാഗ്രന്ഥമാണ്. ഉള്ളൂർസ്മാരകഗ്രന്ഥത്തിൽ ഈ സാഹിത്യചരിത്രത്തിന്റെ ഒരു സ്ഥൂലരൂപം നൽകിയിരുന്നതു സഹൃദയന്മാരുടെ കൗതുകത്തെ കൂടുതൽ പ്രവൃദ്ധമാക്കിയിട്ടുണ്ടെന്നു ഞങ്ങൾ അറിയുന്നു. തിരുവിതാംകൂർ സർവ്വകലാശാല ഈ ഗ്രന്ഥം വിലയ്ക്കു വാങ്ങിയിട്ട് മൂന്നു വർഷത്തിൽ പരമായിരിക്കുന്നു. ആയിരം വശങ്ങളുള്ള ഏഴു വാല്യം വരുന്ന ഈ മഹാഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം ഇനിയും വിളംബിക്കുന്നതു പലതുകൊണ്ടും സ്പൃഹണീയമായിരിക്കയില്ല. കേരളസാഹിത്യത്തിൽ – സംസ്കൃതം, മലയാളം, തമിഴ് എന്നീ മൂന്നു സാഹിത്യങ്ങളിലും – പാണ്ഡിത്യം അഭിലഷിക്കുന്നവർക്കും ഗവേഷണം ചെയ്യുന്നവർക്കും ഈ ഗ്രന്ഥം വളരെ ഉപയോഗപ്രദമായിരിക്കും. ഉള്ളൂർ

ചെയ്തിട്ടുള്ള ഗവേഷണങ്ങളെ പുരസ്കരിച്ചു സാഹിത്യത്തിൽ ഉപരിഗവേഷണം ചെയ്യുവാൻ സാധിക്കാതെ വരുത്തുന്നതു കൂടാതെ അദ്ദേഹം ഗവേഷണം ചെയ്തിട്ടുള്ള പല വിഷയങ്ങളെപ്പററിയും ആവശ്യമില്ലാതെ വീണ്ടും ഗവേഷണം ചെയ്യുന്നതിനും ഈ വിളംബം കാരണമായിത്തീരും. അതിനാൽ വിദ്യാർത്ഥികളും പണ്ഡിതന്മാരും ഒരുപോലെ കാത്തുകൊണ്ടിരിക്കുന്ന ഈ പ്രസിദ്ധീകരണം കഴിയുന്നതു വേഗം നിർവഹിക്കണമെന്നു് സർവകലാശാലയെ ഉദ്ബോധിപ്പിച്ചുകൊള്ളുന്നു.

സാഹിത്യചരിത്രത്തിന്റെ പ്രസാധനത്തെപ്പററി അന്യത്ര പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ലേഖനത്തിലേക്കും പ്രസാധകന്മാരുടെ ശ്രദ്ധയെ ഞങ്ങൾ ആകർഷിച്ചുകൊള്ളുന്നു. അനുരൂപങ്ങളായ അച്ചുകൾ ഉപയോഗിച്ചു നല്ല കടലാസിൽ അച്ചടിച്ചു് കമനീയമായി ബയൻറു ചെയ്യുന്നതു കൂടാതെ, സാഹിത്യകാരന്മാരുടെ പടങ്ങളും താളിയോലഗ്രന്ഥങ്ങളുടെ ഫോട്ടോകളും, സാഹിത്യപരമായ ഭൂപടവും, പല തരത്തിലുള്ള സൂചികകളും മററും ചേക്കുന്നതിലും പ്രസാധകന്മാർ ശ്രദ്ധിക്കണമെന്നു് ശ്രീ. പരമേശ്വരമേനോൻ ചൂണ്ടിക്കാണിച്ചിട്ടുള്ളതിനോടു ഞങ്ങൾ പൂർണ്ണമായി യോജിക്കുന്നു.

ഈ ഗ്രന്ഥം യഥാവിധി പ്രസിദ്ധം ചെയ്യപ്പെടുന്നപക്ഷം അതു് ഈ രാജ്യത്തെ ഗ്രന്ഥശാലകൾക്കു് വലിയ ഒരു നേട്ടമായിത്തീരുന്നതാണു്. കേരളത്തിൽ ഇന്നു് 1500-ൽ പരം പൊതുജനഗ്രന്ഥശാലകളുണ്ടു്. ഏതാണ്ടു് അത്രത്തോളം വിദ്യാലയഗ്രന്ഥശാലകളും കാണണം. ഇവയിലെല്ലാത്തിലും ഈ സാഹിത്യചരിത്രത്തിന്റെ ഒരു പ്രതി ഉണ്ടായിരിക്കുന്നതു് ഏററവും അഭിലഷണീയമാണു്. ഉള്ളൂരിന്റെ ഈ സാഹിത്യസംഭാവനയെക്കുറിച്ചു് സാഹിത്യലോകത്തിലുള്ള പ്രതീക്ഷകളും അതിന്റെ പ്രചരണസാധ്യതകളും മനസ്സിലാക്കി സർവകലാശാല ഇതിനെ വേണ്ടവിധം പ്രകാശത്തിലേക്കു് നയിക്കുമെന്നു പ്രതീക്ഷിക്കട്ടെ.

### മഹാകവി ഉള്ളൂരിന്റെ

# കേരളസാഹിത്യചരിത്രം

## അതിന്റെ പ്രസിദ്ധീകരണം

കെ. പരമേശ്വരമേനോൻ

മഹാകവി ഉള്ളൂരിനു് അദ്ദേഹത്തിന്റെ മരണത്തിനു മുൻപു കേരളസാഹിത്യചരിത്രം എഴുതിത്തീർക്കാൻ സാധിച്ചതു് കൈരളിയുടെ ഭാഗ്യംതന്നെ, എന്തെന്നാൽ അതു് തീർത്തുകഴിഞ്ഞു കുറച്ചുദിവസങ്ങൾക്കുള്ളിൽ അദ്ദേഹം ചരമമടയുകയാണുണ്ടായതു്. ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണാവകാശം തിരുവിതാംകൂർ സർവ്വകലാശാല വാങ്ങിയതു് ഏററവും ഉചിതമായ ഒരു കാര്യമാണു്. ഗ്രന്ഥത്തിന്റെ പ്രാധാന്യത്തിനും സർവ്വകലാശാലയുടെ അന്തസ്സിനും അനുയോജ്യമായ രീതിയിൽ ഇതുപ്രസിദ്ധംചെയ്യേണ്ടതു് ആവശ്യമാണു്. ഇതിലേക്കു സ്വീകരിക്കേണ്ട പ്രധാന രീതിയെപ്പററി ചില നിർദ്ദേശങ്ങളാണു് ഈ ലേഖനത്തിലെ പ്രതിപാദ്യം.

ആദ്യമായി ഗ്രന്ഥത്തിന്റെ ബാഹ്യസംവിധാനങ്ങളെപ്പററിത്തന്നെ ചിന്തിക്കാം.

ഇത്തരം ഒരു ഉൽകൃഷ്ടഗ്രന്ഥത്തിനു് ഉപയോഗിക്കുന്ന അച്ചുകൾ വളരെ നിഷ്കർഷയോടുകൂടി തിരഞ്ഞെടുക്കേണ്ടതാണു്. ഗ്രന്ഥം വായിക്കാൻ സുഖവും സൗകര്യവും ഉണ്ടായിരിക്കണമെന്നുള്ളതാണു് ലക്ഷ്യം. അച്ചുകൾക്കു വേണ്ട വലിപ്പവും തെളിവും വേണം. മലയാളഗ്രന്ഥങ്ങളിൽ പലപ്പോഴും ഇക്കാര്യത്തിൽ വേണ്ടത്ര ശ്രദ്ധപതിപ്പിച്ചു കാണുന്നില്ല. കൂടാതെ ഒരു സാഹിത്യചരിത്രത്തിൽ പല ഉദ്ധരണികളും ഉണ്ടായിരിക്കും. ഇവയ്ക്കു് ഉപയോഗിക്കുന്ന അച്ചുകൾ വ്യത്യാസപ്പെട്ടിരിക്കണം. എന്നാൽ അതേസമയം സുഗമമായി വായിക്കാൻ കഴിയുന്നതും ആയിരിക്കണം. ഇംഗ്ലീഷിലുള്ള പലസാഹിത്യചരിത്രങ്ങളും ഇതിനു് ഉത്തമമാതൃകകളാണു്.

വെണ്മയും ബലവും ഉള്ള കടലാസുപയോഗിക്കണമെന്നു് എടുത്തുപറയേണ്ടതില്ലല്ലോ. ഓരോ അദ്ധ്യായവും പുതിയ പേജിലാണു് തുടങ്ങേണ്ടതു്. ഇതു് ഒരു ചെറിയ കാര്യമാണെങ്കിലും പുസ്തകത്തിന്റെ വെടിപ്പിനും ഭംഗിക്കും അത്യാവശ്യമാണു്. ഈ രീതി സ്വീകരിച്ചിട്ടുള്ള മലയാളഗ്രന്ഥങ്ങൾ വിരളമത്രേ.

പിന്നീടു് ശ്രദ്ധിക്കാനുള്ളതു് ബയൻറിംഗിലാണു്. വലിപ്പമുള്ള പുസ്തകങ്ങൾ ഭംഗിയായി ബയൻറുചെയ്യുന്ന കാര്യത്തിൽ നാം വളരെ പിന്നോക്കമാണു്. നമ്മുടെ രാജ്യത്തെ ഗവമ്മെൻറു പ്രസ്സുകളിൽ അച്ചടിച്ചിട്ടുള്ള ഇംഗ്ലീഷ് പുസ്തകങ്ങൾ ഭംഗിയായും ബയൻറുചെയ്തുകണ്ടിട്ടുണ്ടു്. സകല കഴിവുകളും ഉപയോഗിച്ചു് ഈ ഗ്രന്ഥം ബയൻറുചെയ്യേണ്ടതു് ആവശ്യമാണു്. ചുരുക്കിപ്പറഞ്ഞാൽ ഈ സാഹിത്യചരിത്രം നമ്മുടെ പ്രസാധനകലയ്ക്കു് ഒരു മാതൃകയായിത്തീരണം.

അടുത്തതായി ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തേണ്ടതാണെന്നു് എനിക്കു തോന്നുന്ന ചില കാര്യങ്ങളെപ്പററി അല്പം പ്രതിപാദിക്കാം. സാഹിത്യകാരന്മാരുടെ ഛായാപട

ങ്ങൾ ശേഖരിച്ച് നല്ല ആർട്ട്പേപ്പറിൽ അച്ചടിച്ചു ചേർക്കുന്നതു് ഗ്രന്ഥത്തിൻെറ മഹിമയെ പുഷ്ടിപ്പെടുത്തും.

കൂടാതെ സാഹിത്യകാരന്മാരുടെ ജനനം, വാസം മുതലായവകൊണ്ടു് ആരാധനയോഗ്യമായിത്തീർന്നിട്ടുള്ള സ്ഥലങ്ങൾ, കെട്ടിടങ്ങൾ മുതലായവയുടെ ചിത്രങ്ങൾ ഉൾപ്പെടുത്തുന്നതും കൊള്ളാം. തുഞ്ചൻപറമ്പു്, നമ്പ്യാർമഠം, ഉണ്ണായിവാര്യരുടെ വാരിയം എന്നു തുടങ്ങിയ സ്ഥലങ്ങളുടെ ചിത്രങ്ങൾ ഭാഷാസ്നേഹികൾക്കു് പ്രചോദനം നൽകുവാൻ ഉപയുക്തങ്ങളല്ലേ? വെറും കച്ചവടക്കാർ എന്നു നെപ്പോളിയൻ പുച്ഛിച്ചിരുന്ന ഇംഗ്ലീഷുകാർ അവരുടെ സാഹിത്യകാരന്മാരുടെ സാഹചര്യംകൊണ്ടു് പരിപൂതമാക്കപ്പെട്ടിട്ടുള്ള കെട്ടിടങ്ങളെയും സ്ഥലങ്ങളെയും വിലയ്ക്കുവാങ്ങി സൂക്ഷിക്കുകയാണു്. ഇംഗ്ലീഷ് സാഹിത്യചരിത്രങ്ങളിലെല്ലാം ഇവയുടെ ചിത്രങ്ങൾ കാണാം.

നമ്മുടെ താളിയോലഗ്രന്ഥങ്ങളുടെ ചില ഫോട്ടോകൾ ചേർക്കേണ്ടതു് അത്യാവശ്യമാണു്. അക്ഷരമാലയിൽ വന്നിട്ടുള്ള മാററങ്ങൾ, മുൻകാലങ്ങളിൽ ചിഹ്നങ്ങളുടെ അഭാവം മുതലായ വ്യാകരണങ്ങളുടെ തത്വങ്ങൾക്കു് പുറമേ സാഹിത്യവൃത്തിക്കു പണ്ടുണ്ടായിരുന്ന വൈഷമ്യം ഈ "കടലാസുയുഗ"ത്തിലുള്ളവരെ മനസ്സിലാക്കാൻ അവ സഹായിക്കും. സർവ്വകലാശാലാമാനസ്ക്രിപ്റ്റസ് ലൈബ്രറിയിൽ സൂക്ഷിച്ചിട്ടുള്ളതും ചിത്രങ്ങളോടുകൂടിയതും ആയ പ്രാചീനഗ്രന്ഥങ്ങളുടെ ഫോട്ടോകൾ ഒഴിച്ചുകൂടാൻ പാടില്ലാത്തതാണു്.

ആധുനികസാഹിത്യകാരന്മാരെ സംബന്ധിച്ചാണെങ്കിൽ അവരുടെ പ്രധാനകൃതികളുടെ കൈയ്യെഴുത്തുപ്രതികളിലെ ചില വശങ്ങളുടെ ഫോട്ടോകൾ ചേർക്കുന്നതു് ഉചിതമായിരിക്കുമെന്നു് തോന്നുന്നു.

ഓരോ അദ്ധ്യായത്തിൻെറയും അവസാനം അതിൽ ഉൾപ്പെടുത്തിയിരിക്കുന്ന ഗ്രന്ഥകാരന്മാരുടെയും കൃതികളുടെയും ഓരോ പട്ടികകൾ ചേർക്കേണ്ടതാണു്. പട്ടികകൾ കഴിയുന്നിടത്തോളം കാലാനുക്രമരീതിയിൽ ചേർക്കേണ്ടതാണു്. അച്ചടിച്ചിട്ടുള്ള പുസ്തകങ്ങളാണെങ്കിൽ അവയുടെ പ്രകാശകൻെറ പേരു്, സ്ഥലം, പ്രസിദ്ധീകരണവർഷം എന്നിവ ചേർക്കേണ്ടതാണു്. അമുദ്രിതങ്ങളാണെങ്കിൽ ആ വസ്തുത കാണിക്കണം. താളിയോലഗ്രന്ഥങ്ങൾ ഇന്ന ഗ്രന്ഥശാലയിലോ ഇന്ന വ്യക്തിയുടെ കയ്യിലോ ഉണ്ടെന്നുള്ള വിവരവും രേഖപ്പെടുത്തുന്നതു് നല്ലതാണു്. അതുപോലേ ഓരോ ഗ്രന്ഥകാരനെയും പററിയുള്ള നിരൂപണഗ്രന്ഥങ്ങളുടേയും ലേഖനങ്ങളുടേയും പട്ടിക ചേർക്കേണ്ടതാണു്. മലയാളത്തിൽ പ്രധാനസാഹിത്യകാരന്മാരുടെപോലും കൃതികളും അവയുടെ നിരൂപണങ്ങളും ഒന്നിച്ചുചേർത്തു് ഇംഗ്ലീഷിലുള്ളതുപോലെ സമാഹൃതരൂപത്തിലുള്ള പുസ്തകങ്ങൾ ഇല്ലാത്തതുകൊണ്ടാണു് ഇതു് ആവശ്യമായിരിക്കുന്നതു്. വിദ്യാർത്ഥികൾക്കും പണ്ഡിതന്മാർക്കും ഇതു് ഒരുപോലെ അനുഗ്രഹമായിരിക്കും.

ഓരോ വാല്യത്തിൻെറയും അവസാനത്തിൽ അകാരാദിക്രമത്തിലുള്ള സൂചനപത്രിക ആവശ്യമാണു്. ഇംഗ്ലീഷിലുള്ള ഇത്തരം സൂചനപത്രികകളിൽ ഗ്രന്ഥങ്ങളുടേയോ കൃതികളുടേയോ പേരുകൾ തിരിച്ചുകാണിക്കുന്നതിനു് 'ഇററാലിക്സ്' (Italics) ഉപയോഗിക്കുന്നു. മലയാളത്തിൽ ഇത്തരം അക്ഷരങ്ങൾ ഇല്ലാത്തതുകൊണ്ടു് അവയ്ക്കു് പ്രത്യേക അച്ചുകൾ ഉപയോഗിക്കേണ്ടിവരും. മററു വാക്കുകൾക്കു് ഉപയോഗിക്കുന്ന അച്ചുകളിൽനിന്നും അല്പം

വണ്ണംകൂടിയ അച്ചുകൾ ഉപയോഗിക്കാവുന്നതാണു്.

ഒടുവിലത്തെ വാല്യത്തിൽ സാഹിത്യകാരന്മാരുടെയും സാഹിത്യഗ്രന്ഥങ്ങളുടെയും രണ്ടു് സൂചനപത്രികകൾ അകാരാദിക്രമത്തിൽ തയ്യാറാക്കി ചേർക്കേണ്ടതാണു്.

അതുപോലെതന്നെ ഭാഷാഗ്രന്ഥങ്ങളുടെ രചനാകാലം ക്രിസ്ത്വബ്ദത്തിൽ കണക്കാക്കി കാലികാനുപൂർവ്വികമായ ഒരു പട്ടികയും ഇതോടുകൂടി പ്രസിദ്ധീകരിക്കുന്നതു് അഭിലഷണീയമാണു്. ഈ ഭാഷാസാഹിത്യത്തിനു് കേരളത്തിനു പുറത്തുണ്ടായിരുന്ന സാഹിത്യപരവും സാംസ്കാരികവുമായ പ്രസ്ഥാനങ്ങളോടും പ്രചോദനങ്ങളോടും ഉള്ള കടപ്പാടുകളെപ്പററിയുള്ള ഗവേഷണങ്ങൾക്കു് അത്യന്തം ഉപകാരപ്രദമായിരിക്കും. ഏകദേശം രണ്ടുകൊല്ലം മുൻപു് പ്രൊഫസ്സർ കെ. എ. നീലകണ്ഠശാസ്ത്രി ദ്രാവിഡഭാഷകളിലെ പ്രധാന സാഹിത്യഗ്രന്ഥങ്ങളുടെ പട്ടികകൾ ഇമ്മാതിരി തയ്യാറാക്കി ഒരു ലഘുഗ്രന്ഥമായി പ്രസിദ്ധംചെയ്തിട്ടുണ്ടു്. ഈ സാഹിത്യചരിത്രത്തിൻെറ പ്രസിദ്ധീകരണത്തോടുകൂടി ഭാഷാഗ്രന്ഥങ്ങളുടെ പൂർണ്ണമായ ഒരു പട്ടിക തയ്യാറാക്കാൻ സാധിക്കുന്നതാണു്.

ഇത്ര വിപുലമായ ഒരു സാഹിത്യചരിത്രം ഭാഷയിൽ ഇതുവരെ ഉണ്ടായിട്ടില്ല. കേരളത്തിൻെറ സാഹിത്യപരമായ ഒരു ഭൂപടം ഇതിൽ ചേർക്കുന്നതു് നന്നായിരിക്കും. സാഹിത്യചരിത്രത്തിൽ മാന്യസ്ഥാനം അർഹിക്കുന്ന പല സ്ഥലങ്ങളും പൊതുജനസ്മരണയിൽനിന്നു് മാഞ്ഞുപോകാതിരിക്കുന്നതിനും സ്വദേശാഭിമാനം വളർത്തുന്നതിനും ഇതു് ഉപകരിക്കുമെന്നു് ന്യായമായി വിശ്വസിക്കാം. കൂടാതെ കേരളത്തിൽ പല സ്ഥലങ്ങളുടെയും പേരുകൾക്കു് ചരിത്രകാലങ്ങളിൽപോലും പല മാററങ്ങളും ഉണ്ടായിട്ടുണ്ടു്. സാഹിത്യഗ്രന്ഥങ്ങളിൽ നിന്നും കിട്ടുന്നിടത്തോളം വിവരങ്ങൾ ക്രോഡീകരിച്ചു് ഭൂപടത്തിൽ രേഖപ്പെടുത്തുന്നതു് പല തരത്തിലും ഒരു വിലയേറിയ സേവനമായിരിക്കും. ഐക്യനാടുകളിൽനിന്നും പ്രസിദ്ധപ്പെടുത്തുന്ന നാഷണൽ ജ്യോഗ്രാഫിക്മാസികയിൽ സ്വല്പകാലത്തിനു മുമ്പു് മെഡിററേനിയൻ രാജ്യങ്ങളുടെ ഒരു ഭൂപടം പ്രസിദ്ധം ചെയ്തിരുന്നു. അതിൽ ഗ്രീക്കും ലത്തീനും സാഹിത്യചരിത്രങ്ങളിൽ പ്രാധാന്യമുള്ള സ്ഥലങ്ങളെല്ലാം അടയാളപ്പെടുത്തി പ്രാചീനകാലത്തു് അവയ്ക്കുണ്ടായിരുന്ന പേരുകളും കൊടുത്തിട്ടുണ്ടായിരുന്നു.

ഇനി ഒരു സംഗതി മാത്രമേ പ്രസ്താവിക്കേണ്ടതുള്ളു. സാഹിത്യചരിത്രം ആദ്യത്തെ വാല്യത്തിൽ ഗ്രന്ഥകർത്താവായ മഹാകവിയുടെ ജീവചരിത്രത്തെയും സാഹിത്യസേവനങ്ങളേയുംപററി പ്രൌഢമായ ഒരു ലേഖനം ആമുഖമായി ചേർക്കേണ്ടതു പ്രസിദ്ധീകരണഭാരവാഹികളുടെ കടമ മാത്രമാണു്. അതു നിർവഹിക്കുന്നതിൽ അല്പവും അലസത ഉണ്ടാകാതിരിക്കട്ടെ.

# വയോജനവിദ്യാഭ്യാസം

## ഗവേഷണവും പരിശീലനവും

എസ്. രാഘവൻ

വയോജനവിദ്യാഭ്യാസത്തിന്റെ പരമമായ ലക്ഷ്യങ്ങളെപ്പററി എല്ലാ രാഷ്ട്രങ്ങളും പരിപൂർണ്ണമായി യോജിക്കുന്നുണ്ട്. മനുഷ്യന്റെ വിദ്യാഭ്യാസത്തെ മുഴുവനും സ്പർശിക്കുന്ന ഒരു കാര്യമാണതു്. അതിന്റെ അപരിമിതമായ സാദ്ധ്യതകളെപ്പററി "യുണെസ്കോ" വ്യക്തമാക്കിയിട്ടുണ്ട്. അതു് നിരക്ഷരരെ എഴുതാനും വായിക്കാനും ശീലിപ്പിച്ചുകൊണ്ട്, ഉള്ള കുറവുകളുടെ പരിഹാരാർത്ഥം നിർവ്വഹിക്കപ്പെടുന്ന വിദ്യാഭ്യാസമാവാം; ഉത്പാദനത്തിലും ജീവിതത്തോതു് ഉയർത്തുന്നതിലും സർവ്വശ്രദ്ധയും കേന്ദ്രീകരിച്ചുകൊണ്ട് തൊഴിൽപരമായി നടത്തപ്പെടുന്ന വിദ്യാഭ്യാസമാവാം. അല്ലെങ്കിൽ മനുഷ്യരെ ഉത്തമപൌരന്മാരാക്കി തീർക്കുന്നതിന് പര്യാപ്തമായ സാമൂഹ്യവും രാഷ്ട്രീയവുമായ വിദ്യാഭ്യാസമാവാം. അതിനുമുപരിയായി ഭാഷ, കല, ശാസ്ത്രം, ചരിത്രം എന്നീ വിജ്ഞാനശാഖകളിൽ അവരെ കൂടുതൽ സമ്പന്നരാക്കിതീർക്കുന്നതിന് വേണ്ടിയുള്ള സാമാന്യവിദ്യാഭ്യാസവുമായിരിക്കാം. എല്ലാ രാജ്യങ്ങളിലും ഭൂവിഭാഗങ്ങളിലും മേൽപറഞ്ഞവയിൽ ഏതെങ്കിലും ഒരു രൂപത്തിൽ ഈ പ്രവർത്തനം ചെയ്യുന്നുണ്ടായിരിക്കും. എന്നാൽ സാർവ്വദേശീയമായ ഒരടിസ്ഥാനത്തിൽ അതിനെ പ്രതിഷ്ഠിക്കുക സാദ്ധ്യമായിരിക്കുകയില്ല. ഏതൊരു ജനവിഭാഗത്തെ ഉദ്ദേശിച്ചാണ് അതു് നടത്തപ്പെടുന്നതു് ആ ജനവിഭാഗത്തിന്റെ പ്രത്യേക ആവശ്യങ്ങൾ നിറവേററാനും പ്രത്യേക താൽപര്യങ്ങൾ പരിരക്ഷിക്കാനും തക്കവിധത്തിൽ അതിനെ രൂപാന്തരപ്പെടുത്തേണ്ടതാണ്. മനുഷ്യരുടെ ആവശ്യങ്ങളും താൽപര്യങ്ങളും ഓരോ സ്ഥലത്തും ഓരോ രാജ്യത്തിലും, വിഭിന്നങ്ങളാകയാൽ വയോജനവിദ്യാഭ്യാസത്തിന്റെ രൂപവും രീതിയും വ്യത്യസ്തമാകാതെ നിവൃത്തിയില്ലല്ലൊ. അതിനാൽ ഏതെങ്കിലും ഒരു പ്രദേശത്തു് വയോജനവിദ്യാഭ്യാസത്തിന്റെ പ്രവർത്തനപരിപാടി നിർണ്ണയിക്കുന്നതിന് മുമ്പ് അവിടത്തെ നിവാസികളുടെ യഥാർത്ഥമായ ആവശ്യങ്ങളെ മനസ്സിലാക്കുകയും, തദനുസരണം വിദ്യാഭ്യാസസമ്പ്രദായത്തെ രൂപഭേദം ചെയ്യുകയും ചെയ്യേണ്ടതാണ്.

ഇപ്രകാരം വയോജനവിദ്യാഭ്യാസത്തിന്റെ രൂപം ശരിയായി നിർണ്ണയിച്ചതിനുശേഷം, ചെയ്യേണ്ട മറെറാരുകാര്യം അതു നടത്തേണ്ട രീതി നിശ്ചയിക്കുകയാണ്. ഇതു് ക്ഷിപ്രസാദ്ധ്യമല്ല. കുട്ടികളുടെ ആവശ്യങ്ങൾ ഏറെക്കുറെ ഒരുപോലെയാണ്; അവരുടെ മാനസികമായ പ്രത്യാഘാതങ്ങൾക്കു് സ്പഷ്ടമായ സാജാത്യവുമുണ്ട്. എന്നിട്ടും ശിശുവിദ്യാഭ്യാസം പ്രശ്നബഹുലമാണ്; അതിന്റെ രീതിയിലോ പ്രവർത്തനത്തിലോ ഐകരൂപ്യം വരുത്തുക സാദ്ധ്യവുമല്ല. ആ സ്ഥിതിയ്ക്കു് പ്രായപൂർത്തിയായവരെ പഠിപ്പിക്കുന്നതിനുള്ള രീതികൾ തയ്യാറാക്കുക എത്ര വൈഷമ്യമേറിയതാണെന്നു് ഒന്നു് വിഭാവന ചെയ്യുക. വയോജനങ്ങളുടെ അനുഭവങ്ങൾ

വിവിധവും വിപുലവുമാണ്. അവക്ക് അവരുടെ ജോലികളുണ്ട്; പഠിക്കുന്നതിനുള്ള സാവകാശമില്ല. കുട്ടികളെപ്പോലെ ക്ലാസ്സുമുറികളിലേക്ക് അവരെ മാർച്ച് ചെയ്തുകൊണ്ടു പോകുക എളുപ്പമല്ല. അവരുടെ മാനസികഘടന, അനുഭവങ്ങൾ, താൽപര്യങ്ങൾ മുതലായവ സശ്രദ്ധം പഠിച്ചതിനുശേഷം മാത്രമേ അവരുടെ വിദ്യാഭ്യാസം നടത്തുന്നതിനു് പ്രായോഗികമായ, വിജയപ്രദമായ മാർഗ്ഗങ്ങൾ കണ്ടുപിടിക്കാൻ സാധിക്കയുള്ളു. അങ്ങനെ വയോജനവിദ്യാഭ്യാസപരിപാടികൾ ശരിയായി രൂപീകരിക്കുന്നതിനു് പ്രാഥമികമായി ശ്രദ്ധിക്കേണ്ട രണ്ടു കാര്യങ്ങൾ ഇവയാണ്. വയോജനവിദ്യാഭ്യാസത്തിന്റെ രൂപമേതാണ്—അതായതു, ഏതു തരത്തിലുള്ള വിദ്യാഭ്യാസമാണ് നൽകേണ്ടതു് എന്നും അതു ഏതു രീതിയിലാണ് നടത്തേണ്ടതു് എന്നും—ആദ്യമായി പരിശോധിക്കേണ്ടിയിരിക്കുന്നു. ഇപ്രകാരം അന്യൂനമായ ഗവേഷണങ്ങൾക്കു് വക നൽകുന്ന അതിവിപുലമായ വിഷയമാണ് വയോജനവിദ്യാഭ്യാസം.

ആദ്യമായി നമ്മുടെ നിരക്ഷരതാപ്രശ്നത്തെ പരിശോധിക്കാം. നാല്പതു കോടി ജനങ്ങളുള്ള ഒരു രാജ്യമാണ് നമ്മുടേതു്. അവയിൽ 85 ശതമാനവും നിരക്ഷരർ. ഇവരിൽ ബഹുഭൂരിപക്ഷം ജനങ്ങളെ സാക്ഷരരാക്കുകയാണെങ്കിൽ വിജ്ഞാനസമ്പാദനത്തിനുള്ള ശക്തിമത്തായ ഒരായുധം അവക്ക് നാം നൽകുകയാണു്. ഗ്രന്ഥങ്ങളുടെ ലോകം, വിജ്ഞാനത്തിന്റെ കലവറ അവക്കായി നാം തുറന്നു കൊടുക്കുകയാണ്. പക്ഷെ ഇതു സാധ്യമാക്കുന്നതെങ്ങിനെയാണ്? ഭീമമായ ഒരു പ്രശ്നമാണ് അതു്. എല്ലാ രാജ്യങ്ങളിലും ഗവണ്മെൻറുകളും സംഘടനകളും ഈ കാര്യത്തിൽ ശ്രമിച്ചുകൊണ്ടിരിക്കുന്നു. വളരെ അധികം പണം അതിനുവേണ്ടി വ്യയം ചെയ്തിട്ടുണ്ട്. എന്നാൽ അതിന്റെ ഫലമോ? ചെലവായ പണത്തേയോ നഷ്ടപ്പെട്ട പ്രയത്നത്തേയോ സാധൂകരിക്കത്തക്ക വിധമായിരുന്നിട്ടില്ല അതു്. വളരെ ശ്രദ്ധാപൂർവ്വം ഗവേഷണം ചെയ്യേണ്ട കാര്യമാണിതു്. സാക്ഷരതയെ സംബന്ധിച്ചുള്ള എല്ലാ പ്രശ്നങ്ങളെപ്പററിയും വിപുലമായ ഗവേഷണം നടത്തേണ്ടിയിരിക്കുന്നു.

പ്രായപൂർത്തിയായവക്ക് 'ഗ്രൂപ്പ്' പഠനസമ്പ്രദായത്തെക്കാൾ വ്യക്തിനിഷ്ഠമായ പഠനരീതിയാണ് കൂടുതൽ പ്രയോജനകരമെന്നു് മനസ്സിലായിരിക്കുന്നു. എന്നാൽ ഇപ്രകാരം ഓരോ വ്യക്തിയേയും പ്രത്യേകം പ്രത്യേകം പഠിപ്പിക്കുന്നതിനു് ആവശ്യമായ അദ്ധ്യാപകന്മാർ എവിടെനിന്നു് ലഭിക്കാനാണ്? അവക്കെല്ലാം വേതനം എങ്ങനെ നൽകുവാനാണ്? സാക്ഷരരായ ഓരോ സ്ത്രീയും പുരുഷനും രണ്ടോ മൂന്നോ നിരക്ഷരരെവീതം പഠിപ്പിക്കുകയെന്നതു് അവരുടെ ദേശീയകർത്തവ്യമായി കരുതുകയാണെങ്കിൽ നിരക്ഷരതയാകുന്ന മഹാപ്രശ്നം അല്പകാലത്തിനുള്ളിൽ അധികം ചെലവുകൂടാതെ പരിഹരിക്കപ്പെടുന്നതാണ്. വാസ്തവം പറഞ്ഞാൽ ഈ രീതിയിൽ വളരെ അധികം പ്രചാരണം നടത്തിയിട്ടുമുണ്ട്. പക്ഷേ അതിന്റെ ഫലമോ? വെറും നാസ്തിതന്നെ. അഭ്യസ്തവിദ്യരിൽ എത്ര പേരാണ് തങ്ങളെക്കാൾ നിർഭാഗ്യവാന്മാരായ മററു സഹോദരന്മാരെക്കൂടി വിദ്യാഭ്യാസം ചെയ്യുക എന്ന മഹനീയ കൃത്യം സ്വമേധയാ ഏറെറടുക്കുന്നതു്? തീച്ചയായും ഒരു പദ്ധതിയെന്ന നിലയിൽ ഈ രീതി പ്രായോഗികമല്ല. "ഓരോരുത്തനും ഓരോരുത്തരെ പഠിപ്പിക്കുക" എന്നുള്ള മുദ്രാവാ

കൃവും ഈയിടെ പൊന്തിവരാറുണ്ട്. സാക്ഷരരായ ഓരോരുത്തരും നിരക്ഷരനായ മറ്റൊരാളെക്കൂടി പഠിപ്പിക്കുക–രണ്ടാമത്തെ ആൾ സാക്ഷരനായിട്ട് മൂന്നാമതൊരാളെ സഹായിക്കുക–ഇങ്ങിനെ ഒരു റിലേ റേസ്സിലെന്നപോലെ അക്ഷരാഭ്യാസം ഒരാളിൽനിന്നും മറ്റൊരാളിലേക്ക് പകൎന്ന് പകൎന്ന് ഒടുവിൽ ജനസാമാന്യം മുഴുവനും സാക്ഷരരാകുക-ഈ സമ്പ്രദായം പ്രചരിപ്പിക്കുന്നതിനു് മദ്രാസ് വയോജന വിദ്യാഭ്യാസസംഘം ഒട്ടുവളരെ പ്രവൎത്തിക്കുന്നു. പക്ഷെ എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞിടത്തോളം ഗണ്യമായ പ്രയോജനങ്ങളൊന്നും ഇതുകൊണ്ടു് കൈവന്നിട്ടില്ല. അതിനാൽ ഗ്രൂപ്പു സമ്പ്രദായത്തെ തന്നെ–അതായതു ക്ലാസ്സുമുറികളിലുള്ള പഠനരീതിതന്നെ-നമുക്കു് അവസാനമായി ആശ്രയിക്കേണ്ടിയിരിക്കുന്നു. ഒരു അദ്ധ്യാപകനു് ഇരുപതോ മുപ്പതോ പേരെ വീതം ഒരേ സമയത്തു് പഠിപ്പിക്കുവാൻ സാധിക്കുമെന്നുള്ളതിനാൽ, ഇതു് ലാഭകരമായ ഒരു വ്യവസ്ഥ തന്നെയാണ്.

എന്നാൽഇതിന്നു് പ്രയോഗികവുംമനഃശാസ്ത്രപരവുമായ പല വൈഷമ്യങ്ങളുമുണ്ട്. പ്രായപൂൎത്തിയായ വിദ്യാൎത്ഥികളെ–ആഹാരസമ്പാദനാൎത്ഥം പല തൊഴിലുകളിലുമേൎപ്പെട്ടിരിക്കുന്നവരെ–പകൽസമയത്തു കിട്ടുകയില്ല. അതിനാൽ നിശാപാഠംതന്നെ കരണീയമായിരിക്കുന്നതു്. പക്ഷേ അതും അത്രഎളുപ്പമല്ല. ഒരു ദിവസത്തെ അത്യദ്ധ്വാനത്തിനുശേഷം അവർ വിശ്രമത്തെ പ്രതീക്ഷിക്കുന്നു; ഒരു ക്ലാസ്സിലേക്കു് വരാൻ അവർ പ്രായേണ വിമുഖരാണ്. ക്ലാസ്സുകളിൽ ഹാജരാകുവാൻ അവരെ പ്രേരിപ്പിക്കുക അത്ര എളുപ്പമല്ല. അവർ ഹാജരായാൽ തന്നെ അതു ദിവസംപ്രതിയാവുകയില്ല. ഇതാണ് സാക്ഷരതാപ്രവൎത്തകൎക്ക് നേരിടേണ്ട പ്രശ്നം. പ്രായപൂൎത്തിയായ വിദ്യാൎത്ഥികളെ പാഠശാലകളിലേക്ക് ആകൎഷിക്കുന്നതെങ്ങിനെയാണ്? ഈ വിഷയത്തിൽ പല പരീക്ഷണങ്ങളും നടന്നുകൊണ്ടിരിക്കയാണ്. മൈസൂർ സ്റ്റേറ്റിലെപോലെ ചില സ്ഥലങ്ങളിൽ വിനോദശാലകൾ സംഘടിപ്പിക്കുന്നുണ്ട്. 'മദ്ധ്യപ്രദേശ'ത്തിലാകട്ടെ, ആളുകളുടെ മതവിശ്വാസത്തെ പ്രയോജനപ്പെടുത്തി ഭജനകളും, സംഘം ചേൎന്നുള്ള നാമസംകീൎത്തനങ്ങളും വയോജനങ്ങളെ ആകൎഷിക്കുവാൻവേണ്ടി നടത്തപ്പെടുന്നു. പല സ്ഥലങ്ങളിലും റേഡിയോ ഏൎപ്പെടുത്തുകയും നിരീക്ഷണവിദ്യാഭ്യാസസമ്പ്രദായങ്ങൾ (visual education) കൈക്കൊള്ളുകയും ചെയ്തുവരുന്നു. ഈ ശ്രമങ്ങൾ അല്പാല്പം വിജയകരമാവുന്നുണ്ടെന്നു് സമ്മതിക്കേണ്ടിയിരിക്കുന്നു. എന്നാലും ക്ലാസ്സുകൾതന്നെ– പാഠംതന്നെ– വിനോദപ്രദവും പ്രയോജനകരവുമല്ലെങ്കിൽ ഈ മാതിരിയുള്ള ബാഹ്യാകൎഷണങ്ങളുടെ പ്രേരകശക്തി അധികം നാൾ നീണ്ടുനില്ക്കുകയില്ല. 'വയസ്സനാ'യ വിദ്യാൎത്ഥിയുടെ കൌതുകം ഉണൎത്തുന്നതിനുമാത്രമല്ല അവന്റെ പഠനം അവസാനിക്കുന്നതുവരെ അതു പുലൎത്തികൊണ്ടുപോകുന്നതിനും പൎയ്യാപ്തമായ മാൎഗ്ഗങ്ങൾ ആരായേണ്ടിയിരിക്കുന്നു. 'ഡോക്ടർ ലാബെക്കു്' എന്ന അമേരിക്കൻ വിദഗ്ദ്ധൻ 'ഇൻഡ്യ സാക്ഷരയാകും' എന്ന ഗ്രന്ഥത്തിൽ പ്രസ്താവിക്കുന്നു—"ഞങ്ങൾ ശുപാൎശചെയ്യുന്നതിതാണ്. എല്ലാ ഭാഷകളിലും ഫലപ്രദമാകാവുന്ന എല്ലാ മാൎഗ്ഗങ്ങളും അവലംബിച്ചു് സൂക്ഷ്മമായ നിരീക്ഷണങ്ങൾ നടത്തേണ്ടിയിരിക്കുന്നു. 'വയസ്സ'രുടെ പ്രത്യാഘാതങ്ങളുടെ വെളിച്ചത്തിൽ വേണം കരുക്കളും രീതികളും വ്യത്യാസപ്പെടുത്തുകയും ഭേദപ്പെടുത്തുകയും ചെയ്യേണ്ടതു്. ശാസ്ത്രീയമായ അറിവു് ലഭിക്കുന്നതിന് കഴിയുന്നിടത്തെല്ലാം വിവിധമാൎഗ്ഗ

ങ്ങൾ ഒരേസമയത്തുതന്നെ സമാന്തരമായ പല വിഭാഗങ്ങളിൽ പ്രയോഗിച്ചു് പരീക്ഷണങ്ങൾ നടത്തുവാൻ ഞങ്ങൾ വാദിക്കുന്നു.” ചുരുങ്ങിയ കാലത്തിനുള്ളിൽ തന്നെ ജനസാമാന്യത്തിൽ ഗണ്യമായ ഒരു വിഭാഗത്തെ സാക്ഷരരാക്കിത്തീർക്കേണ്ടിയിരിക്കുന്നതിനാൽ ഏററവും പ്രായോഗികവും ഏററവും ഫലപ്രദവുമായ പാഠനസമ്പ്രദായങ്ങൾതന്നെ പ്രയോഗിക്കേണ്ടിയിരിക്കുന്നു. ഇവയുടെ പ്രയോഗത്തെ ത്വരിപ്പിക്കുന്നതിനു് ഉതകുന്ന എല്ലാ മാർഗ്ഗങ്ങളും സാക്ഷരപ്രവർത്തകർ ആരാഞ്ഞുകൊണ്ടിരിക്കുന്നു. ഒരു വ്യക്തിയെ മൂന്നാഴ്ചയ്ക്കുള്ളിൽ സാക്ഷരനാക്കാൻ കഴിയുന്ന കരുക്കൾ ഉണ്ടെന്നു് അവകാശപ്പെടുന്ന ചില പ്രവർത്തകരുണ്ടു്. പക്ഷെ ആ സമ്പ്രദായങ്ങൾ പലപ്പോഴും അപൂർണ്ണവും അപര്യാപ്തവുമാണു്. അതു പഠിച്ചതിനേക്കാൾ വേഗം മറന്നു പോയെന്നും വരാം. ‘ഡോക്ടർ ലാബെഞ്ചു്’ തന്നെ നിർദ്ദേശിച്ചിട്ടുള്ളതു് കഥനരീതിയും ‘ചിത്രം-വാക്കു്-അക്ഷരം’ എന്ന രീതിയും ‘വാക്കു്-അക്ഷരം താരതമ്യ’രീതിയും ആണു്. ഈ മാതിരി സമ്പ്രദായങ്ങൾ പല വിഭാഗങ്ങളിൽ പ്രയോഗിച്ചു് പരീക്ഷിക്കുകയും അവയിൽനിന്നും പുതിയ മാർഗ്ഗങ്ങൾ കണ്ടുപിടിക്കുകയും ചെയ്യേണ്ടതാണു്.

ഭാഷയുടേയും അക്ഷരമാലയുടേയും പരിഷ്കരണം സാക്ഷരത്വത്തെ ത്വരിപ്പിക്കുവാൻ സഹായകമായി ഭവിച്ചേക്കാം. കർണ്ണാടക ഭാഷയിൽ സാമാന്യജനങ്ങൾ വ്യവഹരിക്കുന്നതും അവർക്കു് പരിചിതവുമായ വാക്കുകൾ തിട്ടപ്പെടുത്തുന്നതിനു് ഒരു വിദഗ്ദ്ധസമിതിയെ മൈസൂരിൽ ഏർപ്പെടുത്തിയിട്ടുണ്ടു്. ആ ഭാഷയിലെ അക്ഷരമാലയെ ലഘൂകരിക്കുന്ന കാര്യവും ഇപ്പോൾ മൈസൂർ വയോജനവിദ്യാഭ്യാസസമിതിയുടെ ശ്രദ്ധാവിഷയമായിരിക്കയാണു്. നമ്മുടെ രാജ്യത്തിലും പ്രായപൂർത്തിയായവരുടെ സൌകര്യാർത്ഥം എണ്ണത്തിലും ആകൃതിയിലും അക്ഷരമാല ലഘൂകരിക്കുന്നതിനും മലയാളഭാഷയിലെ ഗ്രാമീണപദങ്ങളെ സമാഹരിക്കുന്നതിനും ആവശ്യമായ നടപടികൾ കൈക്കൊള്ളേണ്ടിയിരിക്കുന്നു. അടുത്തകാലത്തു് മദ്രാസിൽ വച്ചു് നടത്തിയ പ്രാദേശികസെമിനാരിൽ വച്ചു്, ഏതാണ്ടു് ഈ രീതിയിൽ ഒരു നിലപാടു തന്നെ, ഞാൻ അദ്ധ്യക്ഷനായിരുന്ന കമ്മററി കൈക്കൊണ്ടതും അതിന്റെ ശുപാർശകൾ യോഗം അംഗീകരിച്ചതും ഈ അവസരത്തിൽ പ്രസ്താവ്യമാണു്.

ഇന്നു് സാക്ഷരത്വപ്രവർത്തനങ്ങൾക്കു വിലങ്ങുതടിയായിനില്ക്കുന്നമറെറാരുകാര്യം സാക്ഷരത്വത്തെ സുശക്തമാക്കുവാൻ പററിയ ഗ്രന്ഥങ്ങളുടെ അഭാവമാണു്. ആളുകളെ സാക്ഷരരാക്കുന്നതോടുകൂടി, വായനയിലും ജ്ഞാനാഭിവൃദ്ധിയിലും അവർക്കുള്ള അഭിരുചി ഉണർത്തുകകൂടി ചെയ്യുന്നുണ്ടല്ലോ. ഈ ‘അഭിനവവിദ്യ’ക്കു് കൈകാര്യം ചെയ്യാൻ തക്കവണ്ണമുള്ള സാഹിത്യഗ്രന്ഥങ്ങൾ സുലഭമാക്കണം. അവരുടെ ആശയങ്ങൾ മാത്രം പകർത്തുകയും അവർക്കു് സമ്പർക്കമുള്ള വാക്കുകൾ മാത്രം ഉപയോഗിക്കുകയും ചെയ്തിട്ടുള്ള ഈ തരം പുസ്തകങ്ങൾ വലിയ അക്ഷരങ്ങളിൽ അച്ചടിച്ചിട്ടുള്ളവയായിരിക്കണം. ഡെൽഹിയുടെ ‘ജാമിയ വിലിയ’, ഈ വഴിയിലുള്ള പ്രവർത്തനങ്ങളുടെ ഫലമായി മുന്നൂറോളം ഇത്തരം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

നമ്മുടെ സ്റ്റേററിലെ വയോജനവിദ്യാഭ്യാസബോർഡു് ഇത്തരം സാഹിത്യനിർമ്മാണത്തിൽ അതിന്റെ പരിപാടികൾ ഇതിനകം സ്വീകരിച്ചു കഴിഞ്ഞു. വെറും സാക്ഷരത്വത്തിന്റെ പുറമേ പ്രയോജനപ്രദ

മായ മാററ പല പ്രവർത്തനങ്ങളെയും വയോജനവിദ്യാഭ്യാസത്തിൻെറ വ്യാപ്തിയിൽ പെടുത്തുകയും ചെയ്യുന്നുണ്ടല്ലൊ. ഉദാഹരണമായി ഒരു കൃഷിക്കാരനെ കൂടുതൽ സമർത്ഥനായ ഒരു കൃഷിക്കാരനാക്കുന്നതും അതിൻെറ ഉദ്ദേശമാണു്. ഉത്പാദനം വർദ്ധിപ്പിക്കുന്നതിനും, രാജ്യം സ്വയംപര്യാപ്തമാക്കുന്നതിനും അതു് അത്യന്താപേക്ഷിതമാണു്.

ഇപ്രകാരം വയോജനവിദ്യാഭ്യാസപ്രശ്നം സങ്കീർണ്ണവും അതിൻെറ പ്രവർത്തനം വൈഷമ്യമേറിയതുമാണു്. അതിൻെറ പരിപാടികൾ അനുഷ്ഠിക്കുവാൻ പരിശീലനം അത്യന്താപേക്ഷിതമാണു്. ശരിയായ പരിശീലനമില്ലാത്ത ഒരു പ്രവർത്തകൻ ഗുണത്തേക്കാളധികം ദോഷംചെയ്യുന്ന ഒരു ഉപദ്രവകാരിയാണു്. അതിനാൽ വയോജനവിദ്യാഭ്യാസപദ്ധതിയുടെ രൂപവും രീതിയും നിർണ്ണയിച്ചതിനുശേഷം അടുത്തതായി ചെയ്യേണ്ടതു് കുറെ പ്രവർത്തകർക്കു് സാങ്കേതികമായ പരിശീലനം നൽകുകയാണു്. പദ്ധതിയുടെ പ്രഥമാരംഭംതന്നെ ഇതാണു്. എന്നാൽ പരിശീലനം തുടങ്ങുന്നതിനു് മുമ്പുതന്നെ ഗവേഷണങ്ങൾ അവസാനിച്ചിരിക്കണം എന്നു് ഇതിനു് അർത്ഥമില്ല. അതു് ഒരിക്കലും സാധ്യവുമല്ല. എന്തെന്നാൽ ഈ മാതിരി ഒരു വിഷയത്തിൽ ഗവേഷണം നിരന്തരമായി നടന്നുകൊണ്ടിരിക്കും. നമ്മുടെ വയോജനവിദ്യാഭ്യാസബോർഡു് പട്ടത്തു് ഒരു ഗവേഷണപരിശീലനകേന്ദ്രം സമാരംഭിച്ചിരിക്കുന്നു. ശാന്തിനികേതനത്തോടു് അനുബന്ധിച്ചു് നടത്തിവരുന്ന ശ്രീനികേതൻ ഈ കാര്യത്തിൽ വിസ്മയാവഹമായി പലതും ചെയ്യുന്നുണ്ടു്. ഗ്രാമോദ്ധാരണത്തിനു് ഉള്ള മാറ്റങ്ങളെപ്പററിയുള്ള ഗവേഷണങ്ങൾ അവിടെ ഇപ്പോഴും നടത്തിവരികയാണു്. പ്രവർത്തകരെ പരിശീലിപ്പിക്കുന്നതിനു് ദീർഘമായ, . പല പദ്ധതികളുള്ള ഒരു സമ്പ്രദായം തന്നെ അവിടെ ഉണ്ടു്. ബോംബെയിലെ ടാററാ ഇൻസ്റ്റിററ്യൂട്ടു് ഓഫ് സോഷ്യൽ സയൻസ് എന്ന സ്ഥാപനം സാമൂഹ്യഗവേഷണത്തിനു് വിദ്യാർത്ഥികളെ പ്രോത്സാഹിപ്പിക്കുന്നു.

വയോജനവിദ്യാഭ്യാസകാര്യത്തിൽ ഗവേഷണങ്ങളുടെ പ്രാധാന്യത അമേരിക്കൻ ഐക്യനാടുകൾ വില മതിക്കുന്നുണ്ടു്. 1928-ൽ തന്നെ Thorndyke വയോജനങ്ങളുടെ കഴിവിനെപ്പററി പല പരീക്ഷണങ്ങളും നടത്തുകയുണ്ടായി. adwlt psychology എന്ന ശാസ്ത്രവിഭാഗത്തിനു് അതു് വലിയൊരു നേട്ടം തന്നെയാണു്. അതിനുശേഷം പല സമുദായശാസ്ത്രജ്ഞന്മാരും ഈ വിഷയത്തിൽ ശ്രദ്ധപതിപ്പിച്ചിട്ടുണ്ടു്. അടുത്തകാലത്തിൽ ഗവേഷണങ്ങൾ ഉർജ്ജിതമായി നടന്നുവരുന്നു. Columbian കലാശാലയുടെ ആഭിമുഖ്യത്തിലുള്ള വയോജനവിദ്യാഭ്യാസഇൻസ്റ്റിറ്റ്യൂട്ട് സാമൂഹ്യവിദ്യാഭ്യാസകേന്ദ്രങ്ങളുടെ സംഘടനാവിഷയത്തിൽ ഗവേഷണം നടത്തുന്നതിനു് ഒരു ദ്വിവർഷപദ്ധതിതന്നെ പ്രഖ്യാപിക്കുകയുണ്ടായി. ഈവിഷയത്തിൽ വേണ്ട ശ്രദ്ധപതിക്കുന്നതിനും പരീക്ഷണങ്ങൾ സംഘടിപ്പിക്കുന്നതിനും നമ്മുടെ സർവകലാശാലകളും മുന്നോട്ടു് വരേണ്ട സമയം അതിക്രമിച്ചു് കഴിഞ്ഞിരിക്കുന്നു.

[തിരുവനന്തപുരം എ. ഐ. ആറിൻെറ അനുവാദത്തോടുകൂടി]

# അഖിലഭാരത ഗ്രന്ഥാലയവാർഷികം

## (ഒരു അവലോകനം)

### എഫ്. ജി. നടേശയ്യർ

മധ്യഭാരതം, മാളവം, ഉജ്ജയിനി! എന്തെന്തു് മധുര സ്മരണകൾ ഉദിപ്പിക്കുന്ന നാമങ്ങൾ! വിക്രമാദിത്യൻ, കാളിദാസൻ, ഭോജൻ തുടങ്ങിയ മഹാപുരുഷന്മാർ നമ്മുടെ മുമ്പിൽ അണിനിരക്കുന്നു. ഈ മധ്യഭാരതത്തിന്റെ തലസ്ഥാനമായ ഇൻഡോറിൽവച്ചു് ഈയിടെ അഖിലഭാരതഗ്രന്ഥാലയസംഘത്തിന്റെ വാർഷികാഘോഷം നടക്കുകയുണ്ടായി. 1931-ലാണു് ഈ സംഘം സ്ഥാപിതമായതു്. സാധാരണ രണ്ടു കൊല്ലത്തിലൊരിക്കലേ വാർഷികസമ്മേളനം കൂടാറുള്ളു. 1949-ൽ നാഗപ്പൂരിൽകൂടിയ സമ്മേളനത്തെക്കാൾ സാർവ്വദേശിയച്ഛായയോടുകൂടിയ ഒന്നായിരുന്നു ഇത്തവണത്തെ സമ്മേളനം. ഇംഗ്ലണ്ടു്, അമേരിക്ക, ഇൻഡോനേഷ്യ, ജപ്പാൻ, ബർമ്മ, സിലോൺ ഈ രാജ്യങ്ങളിൽ നിന്നെല്ലാം പ്രതിനിധികൾ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. ആകെക്കൂടി ഒരാഴ്ച നീണ്ടുനിന്ന ഈ സമ്മേളനം ഒരു വമ്പിച്ച വിജയമായിരുന്നു എന്നു നിസ്സംശയം പറയാം. മധ്യഭാരതത്തിലെ ഗവർമ്മെൻറു്, സമ്മേളനത്തിന്റെ വിജയത്തിനു വേണ്ടതെല്ലാം ചെയ്തിരുന്നു. പ്രധാനമന്ത്രി തക്തമൽജെയിൻ മിക്ക സമ്മേളനങ്ങളിലും സ്വയം സന്നിഹിതനാകുകയും ഒന്നിൽ, നല്ലൊരു പ്രസംഗം ചെയ്യുകയും ചെയ്തു. ഒടുവിൽ അദ്ദേഹം നൽകിയ ചായസൽക്കാരവേളയിൽ പ്രതിനിധികളോടു അദ്ദേഹം സ്വച്ഛന്ദമായി ഇടപെടുകയും ഓരോ രാജ്യത്തെ വായനശാലാപ്രവർത്തനങ്ങളെക്കുറിച്ചു് പ്രത്യേകം ചോദിച്ചു മനസ്സിലാക്കുകയും ചെയ്തു.

ഇന്ത്യാഗവർമ്മെൻറിന്റെ പ്രകൃതിവിഭവമന്ത്രിയായ ശ്രീ. ശ്രീപ്രകാശയിൽനിന്നു് ശ്രോതാക്കൾ വളരെ പ്രതീക്ഷിച്ചു. പക്ഷേ അദ്ദേഹത്തിന്റെ ഉദ്ഘാടനപ്രസംഗത്തിൽ, ഗ്രന്ഥാലയപ്രസ്ഥാനത്തിനു ഗവർമ്മെൻറു് എന്തു നൽകാൻ പോകുന്നു എന്ന കാര്യത്തെപ്പററി യാതൊന്നും ഉണ്ടായിരുന്നില്ല. ഗ്രന്ഥാലയപ്രവർത്തകർ പാശ്ചാത്യരുടെ പദ്ധതികളെ അനുകരിക്കുന്നതിന്റെ അനാശാസ്യതയെക്കുറിച്ചു് അദ്ദേഹം സൂചിപ്പിച്ചു. പക്ഷേ ഇന്ത്യയുടെയും ഇന്ത്യയിലെ രംഗനാഥന്റെയും നേർക്കാണു് പാശ്ചാത്യരും ഇപ്പോൾ നോക്കിത്തുടങ്ങിയിരിക്കുന്നതെന്നു് അദ്ദേഹം ഓർമ്മിച്ചുവോ എന്തോ? അനേകം ജനക്ഷേമകരങ്ങളായ പദ്ധതികൾ ഏറെറടുക്കുക നിമിത്തം ഗവർമ്മെൻറിനു് കൈയ്യൊഴിഞ്ഞ നേരമില്ലെന്നു അദ്ദേഹം പറഞ്ഞു. പാശ്ചാത്യരീതിയെ അനുകരിക്കുന്നതിനെപ്പററി ആദ്യം പറഞ്ഞതൊക്കെ മറന്നും വച്ചു്, അവിടത്തെപ്പോലെ പണക്കാരും ധർമ്മസ്ഥാപനങ്ങളും (ട്രസ്റ്റുകൾ) ഗ്രന്ഥാലയപ്രസ്ഥാനത്തെ പോഷിപ്പിക്കേണ്ടതാണെന്നു് അദ്ദേഹം ഓർമ്മിപ്പിച്ചു.

* * *

സ്വാഗതസംഘാദ്ധ്യക്ഷനായ ശ്രീ. ആർ സി. ജാൽ പ്രസാദാത്മകനായ ഒരു പ്രവർത്തനാണു്. അദ്ദേഹത്തിന്റെ സ്വാഗതപ്രസംഗം ജനങ്ങളെ ഉത്തേജിതരാക്കിത്തീർത്തു. മനോഹരമായ മാളവദേശത്തെ മധുരോദാരമായ കാലാവസ്ഥയെ ആസ്വദിച്ചുകൊണ്ടു് വിക്രമാദിത്യമഹാരാജാവിന്റെ തലസ്ഥാനമായ ഉജ്ജയിനി തുടങ്ങിയ വി

ഖ്യാതനഗരങ്ങൾ സന്ദർശിക്കാൻ അദ്ദേഹം പ്രതിനിധികളെ ക്ഷണിച്ചു. അദ്ദേഹം തന്റെ പ്രസംഗത്തിൽ ഡാക്ടർ രംഗനാഥന്റെ സേവനങ്ങളെ മുക്തകണ്ഠം പ്രശംസിക്കുകയുണ്ടായി.

സമ്മേളനാദ്ധ്യക്ഷൻ ബോംബേ സംസ്ഥാനത്തിലെ ഗ്രന്ഥശാലകളുടെ ക്യൂറേറ്റർ ആയ ശ്രീ. ടി. ഡി. വാക്കിൻസ് (ബി. ഏ. എഫ്. എൽ. ഏ) ആയിരുന്നു. വളരെനാൾ ബറോഡായിലെ ഗ്രന്ഥാലയപ്രസ്ഥാനത്തിന്റെ ജീവനാഡിയായി പ്രവർത്തിച്ചിട്ടുള്ള ഒരാളാണദ്ദേഹം. ബറോഡായിൽ സാധിച്ചു കഴിഞ്ഞതും, ബോംബേയിൽ പ്രവർത്തനത്തിലിരിക്കുന്നതും ആയ ഗ്രന്ഥാലയപ്രവർത്തനപരിപാടികളെക്കുറിച്ചു് മി. വാക്കിൻസ് വിവരിച്ചു. ഈ രണ്ടു രാജ്യങ്ങളും ആണു് ഈ വിഷയത്തിൽ ഇന്ത്യയുടെ മാതൃകകൾ എന്നദ്ദേഹം ചൂണ്ടിക്കാണിച്ചു. വിദ്യാഭ്യാസവിഷയകമായി ഇന്ത്യ ഉയരണമെങ്കിൽ, സാർവ്വത്രികവും നിർബ്ബന്ധിതവുമായ പ്രാഥമികവിദ്യാഭ്യാസം എന്ന ആദർശം സാധിതമാകണമെങ്കിൽ, രാജ്യം മുഴുവൻ ഗ്രന്ഥശാലകളുടെ ഒരു ചങ്ങലയാൽ കോർത്തിണക്കപ്പെടണം. അതിനു് കേന്ദ്ര-സംസ്ഥാനഗവർമെന്റുകളുടെ സത്വരശ്രദ്ധ പതിയണമെന്നു അദ്ദേഹം പറഞ്ഞു.

ഗ്രന്ഥശാലാപ്രവർത്തകന്റെ പ്രാധാന്യത്തെ ഊന്നിക്കൊണ്ടു് അദ്ദേഹം ഇങ്ങനെ പറഞ്ഞു. പത്രം, റേഡിയോ, സിനിമ ഇവകളെല്ലാം ലൈബ്രറികളുടെ ന്യായമായ സ്ഥാനങ്ങൾ തട്ടിഎടുക്കുകയാണു്. പുസ്തകങ്ങളുടെ ഈ പ്രതിദ്വന്ദ്വികളുടെ ആകർഷണവലയത്തിൽനിന്നു് ജനങ്ങളെ എങ്ങനെ ഇങ്ങോട്ടടുപ്പിക്കാമെന്നു ഇതിനെപ്പററി നിങ്ങൾ തമ്മിൽ തമ്മിൽ ആലോചിക്കണം. ഗ്രന്ഥശാലാപ്രവർത്തകന്മാരുടെ പരിശീലനം ഇന്നു് ഒരു വലിയ പരിധിയിലേയ്ക്കു് കടന്നിരിക്കുന്നു. വെളിച്ചം തട്ടിക്കുക, കീടങ്ങളെ നശിപ്പിക്കുക, പൊടികളയുക മുതലായ വിഷയങ്ങളിൽ കൂടുതൽ ശാസ്ത്രീയജ്ഞാനം ഇപ്പോൾ ആവശ്യമാണു്. ചെറിയ പ്രൊജക്ടറുകൾ ഉപയോഗിച്ചു് സിനിമാകാണിക്കുക, റേഡിയോ പ്രവർത്തിക്കുക, പുസ്തകങ്ങൾ സംഭരിച്ചിട്ടുള്ള ബസ്സുകൾ ഓടിക്കുക മുതലായി ഇനിയും ബഹുവിധകൃത്യങ്ങൾ ഗ്രന്ഥശാലാപ്രവർത്തകരുടെ പരിശീലനത്തിൽ ഉൾപ്പെടുന്നകാലം താമസിയാതെ ഉണ്ടാകും.

* * *

കാൺഫ്രൻസിൽ പല പ്രബന്ധങ്ങളും വായിക്കുകയുണ്ടായി. ബ്രിട്ടനിലെയും ജപ്പാനിലേയും ഗ്രന്ഥാലയപ്രവർത്തനങ്ങളെക്കുറിച്ചു് ആ രണ്ടു രാജ്യങ്ങളിലേയും പ്രതിനിധികൾ പ്രദർശിപ്പിച്ച ചലനചിത്രങ്ങൾ ഏററവും രസകരമായിരുന്നു.

* * *

കാൺഫെറൻസ് അവസാനിച്ചപ്പോൾ പ്രതിനിധികളെ ഇൻഡോറിൽ നിന്നു് 60 മൈലകലെയുള്ള മണ്ഡു എന്ന പ്രാചീനനഗരം സന്ദർശിക്കാനായി കൂട്ടികൊണ്ടുപോയി. വിന്ധ്യപർവ്വതത്തിന്റെ ഒരു ശാഖയുടെ ഉപരിഭാഗത്തു് സ്ഥിതിചെയ്യുന്ന ഈ പട്ടണം അതിന്റെ നശീകൃതാവസ്ഥയിൽപോലും ഉജ്ജ്വലമായ സൗന്ദര്യത്തെ വഹിക്കുന്നതായി തോന്നി. ഇപ്പോൾ ഉപയോഗിക്കാവുന്ന അനേകം ഊക്കൻ കെട്ടിടങ്ങൾ ആ നഗരത്തിലുണ്ടു്. ഇവ വെറും പ്രദർശനവസ്തുക്കളായി വച്ചേക്കുന്നതിനേക്കാൾ നല്ലതല്ലേ, കേംബ്രിഡ്ജിന്റെ മാതൃകയിലൊരു സർവ്വകലാശാലയാക്കി മാററുന്നതെന്നു് ആലോചിക്കേണ്ടതാണു്. അതിനുവേണ്ട മററു സൗകര്യങ്ങളെല്ലാം അവിടെ ഉണ്ടു്. റോഡുകൾ, വിശാലമായ ശാദ്വലസ്ഥലങ്ങൾ, കന്നുകാലികൾ, ജലസൗകര്യം ഇവയെല്ലാം. ഇന്ത്യയുടെ ആദർശത്തിനു് യോജിച്ച ഒരു സർവ്വകലാശാല അവിടെ ഉയരുകയില്ലെന്നു് ആരറിഞ്ഞു!

പരിഭാഷകൻ എസ്. ഗുപ്തൻനായർ

# ബില്ഹണനും കേരളവും

## വി. ഉണ്ണിക്കൃഷ്ണൻ നായർ

"അലം കമലജന്മനാ കമലലോചനേനാപ്യലം" എന്നിങ്ങനെ ആരംഭിക്കുന്ന മംഗളശ്ലോകത്തിന്റെയും "ബില്ഹണപഞ്ചാശിക" എന്ന ശൃംഗാരകാവ്യത്തിന്റെയും കർത്താവായ ബില്ഹണകവി കേരളീയർക്കു സുപരിചിതനാണെങ്കിലും "വിക്രമാങ്കദേവചരിതം" എന്ന കാവ്യത്തിന്റെ നിർമ്മാതാവായ ബില്ഹണനുമായി അവർക്കു പരിചയം ഉള്ളതായി തോന്നുന്നില്ല. ഈ രണ്ടാമത്തെ ബില്ഹണനാവട്ടെ, കേരളവും കേരളീയരുമായി നേരിട്ടു പരിചയിച്ച ആളായിരുന്നു എന്നു അദ്ദേഹത്തിന്റെ കാവ്യം വിളിച്ചുപറയുന്നുമുണ്ടു്. ഇതെന്തൊരു വൈപരീത്യം!

എഴുപത്തഞ്ചുകൊല്ലം മുമ്പു ബോംബേ ഗവർമ്മെന്റിലെ വിദ്യാഭ്യാസ വകുപ്പിന്റെ ആഭിമുഖ്യത്തിലാണു വിക്രമാങ്കദേവചരിതം ഒന്നാമതായി പ്രസിദ്ധീകരിക്കപ്പെട്ടതെന്നറിയുന്നു. അതിനുശേഷം ഈ കാവ്യം വേറെ ആരെങ്കിലും പ്രസാധനം ചെയ്തിട്ടുണ്ടോ എന്നറിഞ്ഞുകൂട.

ഈ കാവ്യത്തിന്റെ ഒടുവിലത്തെ സർഗ്ഗത്തിൽനിന്നു കവിയുടെ ജന്മദേശത്തെക്കുറിച്ചും ജീവിതത്തെക്കുറിച്ചും ചില സംഗതികൾ അറിയുവാൻ സാധിക്കുന്നുണ്ടു്. കാശ്മീരിൽ പ്രവരപുരത്തിനടുത്തു് ഖോനമുഖം എന്ന ഗ്രാമത്തിൽ ഒരു മദ്ധ്യദേശീയബ്രാഹ്മണകുടുംബത്തിൽ ജനിച്ചതായും ബാല്യകാലം സ്വദേശത്തിൽ കഴിച്ചശേഷം അന്നത്തെ പതിവനുസരിച്ചു ബില്ഹണൻ ഒരു ദേശസഞ്ചാരത്തിനു പുറപ്പെട്ടതായും, കാശി, മാളവം, ഗുജറാത്തു് മുതലായ സ്ഥലങ്ങളിൽ ചുററിത്തിരിഞ്ഞു് പിന്നീടു ഗോകർണ്ണംവഴി രാമേശ്വരത്തോളം യാത്രചെയ്തതായും, ഒടുവിൽ വടക്കോട്ടുതന്നെ തിരിച്ചു ചാളുക്യാധിപനായ വിക്രമദേവന്റെ സേവകഭാവത്തിൽ കല്യാണം എന്ന സ്ഥലത്തു് ആയുശ്ശേഷം കഴിച്ചതായും മേൽപറഞ്ഞ കാവ്യത്തിൽനിന്നു ഗ്രഹിക്കാവുന്നതാണു്. വിക്രമാദിത്യൻ, ത്രിഭുവനമല്ലൻ എന്നീപ്പേരുകളാൽ അറിയപ്പെട്ടിരുന്ന വിക്രമദേവൻ തന്നെയാണു് പ്രസ്തുത കാവ്യത്തിലെ നായകനും. ഇദ്ദേഹത്തിന്റെ വാഴ്ചക്കാലം ക്രിസ്ത്വാബ്ദം 1076-നും 1127-നും ഇടക്കായിരുന്നതുകൊണ്ടു ബില്ഹണന്റെ ജീവിതകാലം പതിനൊന്നാം ശതാബ്ദത്തിന്റെ അവസാനത്തിലും പന്ത്രണ്ടാംശതകത്തിന്റെ ആദ്യഘട്ടത്തിലും ആയിരുന്നു എന്നു ധരിക്കുവാൻ പ്രയാസമില്ല.

ഒരു ചരിത്രകാവ്യത്തിന്റെ നിലയ്ക്കാണു വിക്രമാങ്കദേവചരിതം എഴുതീട്ടുള്ളതെന്നു കവിവാക്യംകൊണ്ടുതന്നെ സ്പഷ്ടമാകുന്നുണ്ടു്. തന്റെ രക്ഷാധികാരിയായ രാജാവിനെ സകലഗുണസമ്പന്നനായ നായകനാക്കി പ്രശംസിക്കുവാനുദ്ദേശിച്ചെഴുതിയ ഒരു കാവ്യം കവിസഹജമായ അതിശയോക്തിക്കു പുറമെ പക്ഷപാതജന്യമായ അതിശയോക്തികൊണ്ടും പരമാർത്ഥപരിധിയെ അതിലംഘിച്ചിരിക്കുമെന്നു നിർവിവാദമാണു്. ചരിത്രാംശങ്ങൾ പലതും കാവ്യത്തിൽ സ്ഥലംപിടിച്ചിട്ടുണ്ടെങ്കിൽതന്നെ, അവയെല്ലാം നായകന്റെ യശസ്സിനൊരു

പശ്ചാത്തലം നിർമ്മിക്കുവാൻവേണ്ടിമാത്രം ഉതകുന്നവയായിരിക്കും. കല്ഹണന്റെ "രാജതരംഗിണി"ക്കു മാത്രമേ പറയത്തക്ക ചരിത്രപ്രാധാന്യം സംസ്കൃതസാഹിത്യത്തിൽ കല്പിക്കുവാൻ ഇതുവരെ സാധിച്ചിട്ടുള്ളു എന്ന സംഗതി ഈ സന്ദർഭത്തിൽ സ്മരണീയമാണ്. കവികൾ പ്രായേണ അതിശയോക്തിപ്രിയരാകകൊണ്ടു ചരിത്രകാവ്യനിർമ്മാണത്തിൽ പരാജിതരാവാനാണ് അധികം എളുപ്പമെന്നു കല്ഹണൻ സമ്മതിക്കുന്നുണ്ട്. ഒരു ന്യായാധിപതിക്കുണ്ടാകേണ്ടതു നിഷ്പക്ഷപാതസ്വഭാവം ചരിത്രകാരനുണ്ടായിരിക്കേണ്ടതാണെന്നും കല്ഹണൻ സമർത്ഥിച്ചിട്ടുണ്ട്.

"ശ്ലാഘ്യഃ സ ഏവ ഗുണവാൻ
രാഗദ്വേഷബഹിഷ്കൃതാ
ഭൂതാർത്ഥകഥനേ യസ്യ
സ്ഥേയസ്യേവ സരസ്വതീ"

എന്ന ശ്ലോകം ഇതിന്നു സാക്ഷ്യം വഹിക്കുന്നു. രഘുവംശരാജാക്കന്മാരുടെ ഒരു യഥാർത്ഥചരിത്രമായിട്ടല്ല സഹൃദയന്മാർ കാളിദാസന്റെ രഘുവംശത്തെ കരുതിപ്പോരുന്നത്; ഒരു മനോഹര കാവ്യമായിട്ടു മാത്രമാണ്. അഥവാ അതൊരു ചരിത്രകഥയായി കരുതുകയാണെങ്കിൽ തന്നെ കാളിദാസന്ന് അതിന്റെ പ്രതിപാദനത്തിൽ പക്ഷപാതാപരാധം പററിയിട്ടുള്ളതായി വിചാരിക്കുവാൻ ന്യായവുമില്ല. രഘുവംശരാജാക്കന്മാരുടെ ഗുണങ്ങളെപ്പററി കേട്ടതിൽ നിന്നുണ്ടായ ഒരു പ്രചോദനമാണ് കാവ്യനിർമ്മാണത്തിന്നു കാരണമായിത്തീർന്നതെന്നു കാളിദാസൻ സമ്മതിക്കുന്നുണ്ട്. ബില്ഹണന്റെ കാവ്യനിർമ്മാണസാരംഭം, നേരേ മറിച്ചു, തന്റെ രക്ഷാകർത്താവായ രാജാവിന്റെ പേരിൽ തോന്നിയ കൃതജ്ഞതയുടെയും വീരാരാധനയുടെയും ഫലമാണെന്നുവേണം പറയുവാൻ. രാജാക്കന്മാരുടെ യശസ്സു ലോകത്തിൽ നിലനിന്നു പോരുന്നതു കവികളുടെ കാരുണ്യം കൊണ്ടാണെന്നുകൂടി ബിൽഹണൻ അവകാശപ്പെടുന്നുണ്ട്.

"ഹേ രാജാനസ്ത്യജത സുകവിപ്രേമ-
ബന്ധവിരോധം,
ശുദ്ധാ കീർത്തിഃ സ്ഫുരതി ഭവതാം
നൂനമേതത്പ്രസാദാത്
തുഷ്ടൈർബദ്ധം തദലഘു രഘു-
സ്വാമിനഃ സച്ചരിത്രം,
ക്രുദ്ധൈർനീതസ്ത്രിഭുവനജയീ
ഹാസ്യമാർഗ്ഗം ദശാസ്യഃ"

ത്രിഭുവനവിജയിയായിരുന്നിട്ടും രാവണന്ന് അപകീർത്തി നേരിട്ടത് കവികളെ പ്രസാദിപ്പിക്കായ്കകൊണ്ടാണെന്ന വാദം തികച്ചും വകവെച്ചു കൊടുക്കുവാൻ പ്രയാസമാണെങ്കിലും, രാജാക്കന്മാരുടെ ചരിത്രം നന്നാക്കാനും ചീത്തയാക്കാനും മാററിമറിക്കുവാനും കവികൾക്കു സാധിച്ചേക്കുമെന്നു പറയുന്നതിൽ കുറച്ചൊരു യാഥാർത്ഥ്യമില്ലെന്നില്ല. മനോധർമ്മത്തിന്റെ നിരങ്കുശത്വം അവലംബിച്ചു കാവ്യങ്ങളിൽ നായകന്റെ കീർത്തിക്കു വേണ്ടതിലധികം വെള്ളവീശാനും മററുള്ളവരുടെ മുഖത്തു കരിതേക്കുവാനും കവിയുടെ തൂലികയ്ക്കു പ്രയാസമുണ്ടായിരിക്കയില്ല. പക്ഷേ അത്തരം കൃതികൾക്കു ചരിത്രപരമായ യാതൊരു മൂല്യവും സഹൃദയന്മാർ കല്പിച്ചു കൊടുക്കുമെന്നു തോന്നുന്നില്ല.

വിക്രമാങ്കദേവചരിതം ചരിത്രത്തെ അവലംബിച്ചുണ്ടാക്കിയ ഒരു കാവ്യമാണെന്നുമാത്രം തൽക്കാലം മനസ്സിലാക്കിയാൽ മതി. അതിലെ കവിതയാണ്, ചരിത്രാംശമല്ല, നമ്മെ സവിശേഷം ആകർഷിക്കുന്നത്. സരളവും പ്രസന്നവുമായ

ഒരു കാവ്യരീതിയാണ് ഇതിൽ ബില്ഹണൻ അംഗീകരിച്ചിട്ടുള്ളതു്. പല ഭാഗങ്ങളിലും ബില്ഹണൻ കാളിദാസനെ അനുകരിച്ചിട്ടുള്ളതായി കാണാം. അനപത്യത നിമിത്തം അവശനായിത്തീന്ന ആഹവമല്ലൻ രാജ്യഭാരം മന്ത്രിമാരെ ഏല്പിച്ചു തപസ്സു ചെയ്‌വാൻ കാട്ടിലേക്കു പോകുന്ന ആ ഭാഗം രഘുവംശത്തിൽ ദിലീപൻെറ വസിഷ്ഠാശ്രമപ്രവേശത്തേയും നന്ദിനീപരിചരണത്തേയും അനുസ്മരിപ്പിക്കുന്നു. വിക്രമകുമാരൻെറ ദിഗ്വിജയയാത്ര രഘുവിൻെറ ദിഗ്വിജയത്തിൻെറ ഛായയിലാണു് വർണ്ണിക്കപ്പെട്ടിട്ടുള്ളതു്. കരഹാടത്തിലെ രാജകുമാരി ചന്ദ്രലേഖ സ്വയംവരസദസ്സിൽ വെച്ചു വിക്രമനെ മാലയിട്ടു വരിയ്ക്കുന്ന ഭാഗം ഇന്ദുമതീസ്വയംവരത്തിൻെറ മാതൃകയിലാണു് പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു്. ചില ശ്ലോകങ്ങൾ ഇവിടെ ഉദ്ധരിയ്ക്കാം:—

വൈതാളികാനാം തുമുലം നിവാര്യ
തതഃ കുമാര്യാഃ സുകുമാരകണ്ഠീ
ഉദാജഹാര പ്രതിഹാരരക്ഷീ
ക്രമേണ ചക്രം പൃഥിവിപതീനാം.

*   *   *

ലങ്കാപതേസ്സ്വാസ്യ മുഖാംബുജാനി
ഭോഗാസ്പദം യസ്യ ശിലീമുഖാനാം
രാമസ്യ തസ്യൈഷ കുലേ കുമാരഃ
കുമാരി നേത്രപ്രണയീ തവാസ്തു.

അനേന സാകം സരയൂവനാന്തേ
ക്രുജന്മയൂരീമുഖരേ വിഹൃത്യ
വിലാസവാതായനസേവനേന
ശ്ലാഘ്യാമയോദ്ധ്യാം നഗരീം
വിധേഹി.

*   *   *

കന്യേ സമാലോകയ കാന്യകുബ്ജം
അകുബ്ജകീത്തിം നരനാഥമേനം
കകുബ്ജയേ യസ്യ ധരാപരാഗൈ
ർഭവന്തി വാരാം നിധയഃ സ്ഥലാനി.

കാളിദാസൻ പൂർവസൂരികളുടെ വാക്യസരണി അനുസരിച്ചതെങ്ങിനെയോ അങ്ങിനെ ബില്ഹണൻ തൻെറ പുരോഗാമിയായ കാളിദാസൻെറ പ്രതിപാദനരീതി അനുസരിച്ചു കാവ്യനിർമ്മാണം ചെയ്തിരിക്കാം എന്നേ ഈ അനുകരണംകൊണ്ടൂഹിക്കേണ്ടതുള്ളു.

ബിൽഹണൻ ദേശസഞ്ചാരത്തിനിടയിൽ കേരളത്തിൽ വന്നിരിക്കാമെന്നൂഹിയ്ക്കുവാൻ കാവ്യത്തിൽ പല ലക്ഷണങ്ങളും ഉണ്ടു്. വിക്രമൻെറ ദിഗ്ജയത്തിൽ അദ്ദേഹത്തിൻെറ സൈന്യം കേരളത്തിൽ പ്രവേശിച്ചതായി വർണ്ണിച്ചതു്, ഒരു സമയം, രഘുവംശത്തിലെ ഒരു ശ്ലോകം അനുസ്മരിച്ചുകൊണ്ടായിരിക്കാനും മതി.

"ഭജ്യന്ത ഗജൈജസ്തസ്യ
ലീലയാ മലയദ്രുമാഃ
സമം കേരളകാന്താനാം
ചൂർണ്ണകുന്തളവല്ലിഭിഃ" എന്നും

"വ്യാപൃതൈരവിരതം ശിലീമുഖൈഃ
കേരളക്ഷിതിപവാമചക്ഷുഷാം
പൂർവ്വകല്പിതമസാവദശ്യത്
ഗണ്ഡപാളിഷു നിവാസമശ്രുണഃ"
എന്നും

മററും എഴുതുവാൻ കവി തന്നെ കേരളം കണ്ടിരിക്കണമെന്നില്ല. ആ മാതിരി വർണ്ണനകൾ വെറും ഗതാനുഗതികത്വത്തെ അവലംബിച്ചെഴുതിയതായിക്കൂടെന്നില്ല. എന്നാൽ കേരളീയ വനിതകളുടെ ദോലാവിലാസം (ഊഞ്ഞാലാട്ടം)കവിതന്നെ നേ

രിട്ടു കണ്ടതായിരിക്കില്ലേ എന്നു ചില ശ്ലോകങ്ങൾ വായിക്കുമ്പോൾ തോന്നിപ്പോകുന്നു:—

കന്ദർപ്പദേവസ്യ വിമാനസൃഷ്ടിഃ
പ്രാസാദമാലാ രസപാർത്ഥിവസ്യ
ചൈത്രസ്യ സർവ്വസ്വവിശേഷചിഹ്നം
ദോലാവിലാസഃ സുദൃശാം രരാജ.

*   *   *   *

ദോലാവിലാസേന വിലാസവത്യഃ
സുദൂരമാരുഹ്യ നിവർത്തമാനാഃ
അഭ്രം നഭഃപ്രാംഗണസംഗിനീനാം
വിലാസമാപുസ്ത്രിദശാംഗനാനാം.

*   *   *   *

സൌന്ദര്യമിന്ദീവരലോചനാനാം
ദോലാസു ലോലാസു യദുല്ലലാസ
യദി പ്രസാദാല്ലഭതേ കവിത്വം
ജാനാതി തദ്വർണ്ണയിതും മനോഭൂഃ

*   *   *   *

ചുചുംബ വക്ത്രാണി ചകർഷ വസ്ത്രം
ചിരം വിശശ്രാമ നിതംബബിംബേ
ദോലാവിലാസേ ഗുരുരാംഗനാനാ-
മനങ്കുശഃ കേരളമാരുതോ/ട്ടുത്.

ഈ വർണ്ണനകൾ വെറും ഊഹത്തേയോ സങ്കല്പത്തേയോ ആസ്പദമാക്കി എഴുതിയതായിരിക്കുമെന്നു പറയുക വയ്യ.

ഔത്തരാഹനായ കവിക്കു ദക്ഷിണഭാരതവുമായി, എണ്ണൂറിൽപരം കൊല്ലങ്ങൾക്കു മുമ്പുകൂടി, അത്ര അടുത്ത പരിചയം ലഭിക്കുവാനിടംവന്നതു് അന്നത്തെ ഭാരതീയസംസ്കാരത്തിന്റെ വ്യാപ്തിക്കും സാർവ്വത്രികതയ്ക്കും ഉത്തമോദാഹരണമായി പരിഗണിക്കാവുന്നതാണു്. വടക്കരുടേതു ആര്യസംസ്കാരവും തെക്കരുടേതു് ദ്രാവിഡസംസ്കാരവുമാണെന്നു വാദിച്ചു തെക്കും വടക്കും തമ്മിൽ അനാശാസ്യമായ സ്പർദ്ധയും ഈർഷ്യയും ഉണ്ടാക്കിത്തീർക്കുവാൻ മിനക്കെടുന്ന ഇന്നത്തെ ചില അനൈക്യവാദികളുടെ സംരംഭം എത്ര യുക്തിഹീനമാണെന്നു ഇപ്പറഞ്ഞ സംഗതികളിൽനിന്നു തെളിയുന്നുണ്ടല്ലോ.

ദാക്ഷിണാത്യമാരുതനെപ്പററി ബില്ഹണൻ എഴുതിയ രണ്ടു ശ്ലോകങ്ങൾ കൂടി ഇവിടെ ഉദ്ധരിച്ചു ഈ ലേഖനം ഉപസംഹരിക്കട്ടെ:—

പാനീയം നാളികേരീഫലകുഹരകുഹ്രതു്-
കാരി കല്ലോലയന്തഃ
കാവേരീതീരതാലദ്രുമഭരിതസുരാഭാണ്ഡ-
ഭാംകാരചണ്ഡാഃ
ഉന്മീലന്നീലമോചാപരിചയശിശിരാ
വാന്ത്യമീ ദ്രാവിഡാനാം
കർപ്പൂരാപാണ്ഡുഗണ്ഡസ്ഥലലുഠിതരയാ
വായവോ ദാക്ഷിണാത്യാഃ

പൌലസ്ത്യോദ്യാനലീലാവിടപിതലമിള-
ന്മൈഥിലീപാദമുദ്രാഃ
കർപ്പൂരദ്വീപദ്വവഘാചലവിപിനതടീ-
പാംസുഭേകളീരസജ്ഞാഃ
ക്രീഡാതാംബൂലപൂർണ്ണഗ്ലപിതമുഖഹൃതക്ലാ-
ന്തയഃ കേരളീനാ-
മാമോദന്തേ സമീരാഃ സ്മരസുഭടജയാ-
കാംക്ഷിണോ ദാക്ഷിണാത്യാഃ.

# കൊയ്ത്തുകററ

## ചൊറുതിട്ട

### ഒന്ന്

കണ്ടോരുണ്ടോ? പെണ്ണാളേ
കണ്ടോ? എക്കടെ കണ്ണാളെ
കാക്കക്കുപ്പാ കണ്ടാലോ....
കാക്കപ്പൊന്നാ കണ്ടാലോ—

കാളീന്നാന്ന വിളിക്കുന്നോ
കേളമ്മൂപ്പരെ മോളാന്നോ
എണ്ണപൊരട്ടിയ പോലാന്നോ
പെണ്ണൊരുപങ്കിപ്പെണ്ണാന്നോ
കയ്യിക്കൊച്ചരിവാളുണ്ട്
മെയ്യിക്കമ്പിരി മുണ്ടുണ്ട്
ഒക്കത്തുണ്ടൊരു പുട്ടേല്
ഒക്കെക്കുള്ളൊരു പുട്ടേല്.

മാതംപത്തു തെകഞ്ഞോളാ!
മാനത്തോട്ടൊന്ന നോക്കണ്ടേ?
തീമഴ പെയ്യാൻ പോവുന്നു,
തോനക്കാറുകൾ കൂടുന്നു.
കോയീൻ കൂവിയ നേരത്തേ
കോയിക്കാരത്തു പോയോളേ!
കൊയ്യാൻ പോയിട്ടിന്നോന്തേ?
വയ്യിക്കേറിന്ന പെണ്ണാളേ!
അമ്പതു കററയറക്കാനും
അമ്പതു കററ മെതിക്കാനും
കച്ചിയുണങ്ങിക്കെട്ടാനും
ഉച്ചതിരിഞ്ഞിട്ടില്ലാ നീ.
പത്തു പറയ്ക്കു നീ തന്നത്താൻ
വിത്തിടാമ്പോവാറുണ്ടല്ലാ?
എന്നിട്ടും നീയെന്താണോ
വന്നാത്താനിനി വൈകുന്നു?
കാവും കീഴെക്കൊല്ലായി
കളവാരുന്നൊരു പെണ്ണാളേ!

കലപ്പക്കീഴേ നിന്നോണ്ടും
കളവാരുന്നൊരു പെണ്ണാളേ!
താഴെക്കാട്ടിലെച്ചവരെല്ലാം
വാഴ്ക്കുവെയ്ക്കിണപെണ്ണാളേ!
വണ്ടമ്മേട്ടിപ്പോയിട്ടും
ഞാണ്ടലുവെട്ടിണ പെണ്ണാളേ!
കൊയ്യാം പോയിട്ടിന്നോന്തേ
വയ്യിക്കേറിണ കണ്ണാളേ!

കോയീൻ കൂവിയ നേരത്തേ
കോയിക്കാരത്തു പോയോളേ!
നേരം മൂവന്തിയായിട്ടും
കൂരയ്ക്കുത്തിരിവച്ചിട്ടും
നീയെന്തിനിയും കാണാത്തൂ
നീലക്കാർനിറമുള്ളോളേ!

രാവും പകലും നമ്പക്കീ
തൈവം തന്നിട്ടില്ലാവാം
കാവലുപോയാലടിയങ്ങൾ
രാവിലെയല്ലേ പോരുന്നു.
തേവാൻ പോയാലടിയങ്ങൾ
രാവിലെയല്ലോ കേറുന്നു.

### രണ്ട്

കൊയ്യാന്നോരത്തു ഞാനയ്യോ!!
വയ്യാതായിപ്പോയല്ലൊ?
ഏനാമെങ്കിപ്പാടത്താ
മാനത്തിന്ന പറന്നേനേം.
മാതം പത്തുതെകഞ്ഞോൾ നീ
ആനക്കുഞ്ഞിനെപ്പെറേറനേം.
കതിരായപ്പം പട്ടുകാലം
പട്ടുകാലത്തെക്കതിരായം

കാളിക്കൊച്ചേ! നിറച്ചുലീ
കാടം കൂവിന്നു പാടത്തിൽ
നായീനിട്ടു കൊട്ടുക്കും ഞാൻ
നായീനിട്ടു കൊട്ടുക്കും ഞാൻ
വെക്കം കൊണ്ടാ കാളീനേ
വെക്കം കൊണ്ടാ നായീനേ!

ആരാ, വരിഞ്ഞു ദൂരെക്കൊച്ചു
കരീലയനക്കം കേക്കുന്നു.
കാളക്കുമ്പം കൂവുന്നു
കാളിക്കൊച്ചാ—കട്ടായം
കററക്കെട്ടും പുട്ടലുമാ
ഉച്ചീനിന്നു കളിക്കുന്നു.
വാടിപ്പോയീ മൊകമെല്ലാം
വയറൊരു വറുകുഴിയായിപ്പോയ്
വെററ ചവച്ചൊരു ചെഞ്ചുണ്ടിൽ
ച്ചോരയിരുന്നു ചിരിക്കുന്നു.

കയ്യിലിരിക്കിണതെന്താണോ?
മെയ്യിച്ചാരിയെടുക്കുന്നു.
കീയക്കീയക്കരയുന്നു
കയ്യും കാലും കുടയുന്നു.
കാളിപ്പെണ്ണേ! കരളേ! നിൻ
കയ്യിക്കാണതതാരാണാ?

# ലോകഗവർമ്മേണ്ടു് ആദ്യത്തെ പടി

## എമറി റീവ്സ്

"തീർച്ചയായും ലോകഗവർമ്മെണ്ടാണു് നമ്മുടെ ഉന്നം. പക്ഷേ പടിപടിയായി വേണം അങ്ങോട്ടെത്താൻ" ഇതാണു് സമകാലികസംഭവങ്ങളുടെ ഭാഷ മനസ്സിലാക്കാൻ കഴിവുള്ളവർപോലും പറയുന്നതു്. പ്രശ്നത്തിന്റെ അടിയന്തിരസ്വഭാവത്തെ അവഗണിക്കുകയാണിവർ ചെയ്യുന്നതു്. ലോകഗവർമ്മെണ്ടിനുവേണ്ടിയുള്ള ആദ്യത്തെ പടി—അങ്ങിനെയൊന്നില്ല. ലോകഗവർമ്മെണ്ടുതന്നെയാണു് ആദ്യത്തെപടി. പല സാമ്പത്തിക-സാമൂഹ്യപ്രശ്നങ്ങളെയും നമുക്കു നേരിടേണ്ടതുണ്ടു്. പക്ഷേ, രാഷ്ട്രങ്ങൾക്കു തമ്മിൽ ഒരു വ്യവസ്ഥാപിതത്വം ഉണ്ടാക്കിയെങ്കിലെ അത്തരം പ്രശ്നങ്ങളെ നേരിടുന്നതിനു് നിലയുറപ്പിക്കാൻ തക്കതായ ഒരു ചട്ടക്കൂടു് ലഭ്യമാകയുള്ളു.

ആററംബോംബു് നിരോധിക്കുക, നിയന്ത്രിക്കുക, രഹസ്യമായി സൂക്ഷിക്കുക ഇങ്ങിനെ പല നിർദ്ദേശങ്ങളുമുണ്ടായിട്ടുണ്ടു്. ഇതിനെ തുടർന്നുണ്ടായിട്ടുള്ള പൊതുചർച്ചകളിൽ സർവ്വസമ്മതമായിക്കഴിഞ്ഞിട്ടുള്ള കാര്യങ്ങളിവയാണു്: കുറച്ചു കൊല്ലങ്ങൾക്കുള്ളിൽ മിക്ക രാഷ്ട്രങ്ങളും ആററംബോംബു് കൈവശമാക്കിക്കഴിയും. അവയിൽനിന്നു രക്ഷ നേടാനുള്ള ഫലപ്രദമായൊരു മാർഗ്ഗവും ഇതുവരെ കണ്ടെത്തിയിട്ടില്ല. ആററംഗവേഷണത്തെ സാർവ്വലൌകികമായി നിയന്ത്രിക്കുക തീരെ അപ്രായോഗികമാണു്. കാരണം, മററു രാഷ്ട്രങ്ങളെ വ്യാവസായികവും സൈനികവുമായ ചാരവൃത്തിക്കനുവദിക്കാൻ ഓരോ രാഷ്ട്രവും തയ്യാറാണെങ്കിലെ ഇതു ഫലപ്രദമാവൂ. ഇതൊട്ടു സംഭാവ്യവുമല്ല. കൂടാതെ യുദ്ധഭീതി നിലനില്ക്കുന്ന കാലത്തോളം ഒരു ഗവർമ്മേണ്ടും അവരുടെ ഗവേഷണശാലകളും മററും പരിശോധിക്കാൻ ആരേയും അനുവദിക്കുകയുമില്ല.

ആററംബോംബിൽനിന്നു് രക്ഷനേടുക എന്നുള്ളതാണോ, യഥാർത്ഥത്തിലുള്ള പ്രശ്നം എന്നാണു് ആദ്യമായി തീർച്ചപ്പെടുത്തേണ്ടതു്. ആററംബോംബെന്നല്ല, മറേറതൊരായുധവും സ്വയം അപകടകാരിയല്ല. പരമാധികാരമുള്ള ഒരന്യരാഷ്ട്രത്തിന്റെ കൈവശമാകുമ്പോഴാണു് ഏതായുധവും അപകടകാരിയാവുന്നതു്. അതുകൊണ്ടു് ഒരു കാര്യം വ്യക്തമായി; ആററംബോംബല്ല, പരമാധികാരനേഷൻ-സ്റ്റേററാണു് യഥാർത്ഥത്തിൽ അപകടകാരി. തുല്യപരമാധികാരമുള്ള സമൂഹങ്ങൾ കൂട്ടിമുട്ടുമ്പോഴെല്ലാം യുദ്ധം പൊട്ടിപ്പുറപ്പെടാറുണ്ടെന്നാണു് അയ്യായിരം കൊല്ലത്തെ ചരിത്രം വിളിച്ചു പറയുന്നതു്. നേഷൻ-സ്റ്റേററുകളാണു് ഇന്നത്തെ യുഗത്തിൽ ശാശ്വതമായി ഉരസലിൽ നില്ക്കുന്ന പരമാധികാരസമൂഹങ്ങൾ. അതുകൊണ്ടു് പ്രശ്നമിതാണു്: നേഷൻ-സ്റ്റേററുകൾക്കു തമ്മിൽ യുദ്ധമെങ്ങിനെ ഇല്ലാതാക്കാം.

### സമാധാനം നിയമംമുഖേന

നിയമസംഹിതയൊന്നുമില്ലാത്ത സമുദായത്തിലെ ഒരു വ്യക്തിയും ഒരു ജഡ്ജിയേ

യോ, കോടതിയേയോ വിശ്വസിക്കുകയില്ല. ഏതു സമുദായത്തിലെയും അംഗങ്ങൾ ഒന്നിനു മാത്രമെ വഴങ്ങു—നിയമത്തിനു്. ഇത്തരം നിയമം രാഷ്ട്രങ്ങൾക്കു തമ്മിൽ നിലവിലില്ല. രാജ്യാന്തരബന്ധങ്ങളിലും ഇതുണ്ടായിരുന്നില്ല. ഇതു് ഒഴിച്ചു നിർത്തപ്പെട്ടിരിക്കയാണു്. ലീഗ്ഓഫ്നേഷൻസിൽനിന്നും യു. എൻ. ഒ. വിൽനിന്നും പരമാധികാരദേശീയഗവമ്മേണ്ടുകളുടെ ഏകകണ്ഠമായ തീരുമാനം വഴിയായി ഇത്തരം നിയമം നടപ്പിൽ വരുത്താമെന്നു വിചാരിക്കുന്നതു് വെറും ദിവാസ്വപ്നമായിരിക്കും. സ്വാതന്ത്ര്യങ്ങൾക്കെതിരായി ഒരു വൻകിടശക്തിയും സെക്യൂരിററി കൌൺസിലിൽ വോട്ടുചെയ്യുകയില്ലെന്നുള്ളതു തീർച്ചയാണു്. അതുകൊണ്ടു പ്രധാന പ്രശ്നങ്ങളിലൊന്നിലും ഏകകണ്ഠമായ തീരുമാനം സാധ്യമാവുകയില്ല. ഭൂരിപക്ഷതീരുമാനപ്രകാരം ഒരു രാജ്യാന്തരനിയമസംഹിത രൂപപ്പെടുത്തിയെന്നു തന്നെ വിചാരിക്കുക. കുറെ പരമാധികാരരാഷ്ട്രങ്ങൾ ഈ നിയമസംഹിതയെ മാനിക്കുന്നില്ലെങ്കിൽ അവയുടെ മേൽ നടപടിയെടുക്കാൻ ഒരടിസ്ഥാനവുമില്ല. കാരണം—അവയെല്ലാം പരമാധികാരരാഷ്ട്രങ്ങളാണു്. അതുകൊണ്ടു് മഹായുദ്ധമുണ്ടാകാതിരിക്കത്തക്കവണ്ണം രാഷ്ട്രങ്ങൾക്കു തമ്മിൽ വ്യവസ്ഥാപിതത്വം കൈവരുത്തുന്നതിനു് മാർഗ്ഗമൊന്നേയുള്ളു—ഈ നേഷൻ—സ്റ്റേററുകൾക്കു പരമാധികാരമില്ലാതാവുക. അതിന്നോ? അത്തരം പരമാധികാരസ്ഥാപനങ്ങൾ അവയേക്കാൾ ഉയന്ന ലെവലിലുള്ള സ്ഥാപനങ്ങളായി സംയോജിക്കപ്പെടണം.

ഒരുദാഹരണം മുഖേന വ്യക്തമാക്കാം. അമേരിക്കൻ ഐക്യരാജ്യങ്ങളിൽ ഇന്നു മൂന്നു ലെവലിലുള്ള ഭരണക്കൂടങ്ങളാണുള്ളതു്. മുനിസിപ്പൽഗവർമ്മേണ്ടുകൾ, സ്റ്റേററ് ഗവമ്മേണ്ടുകൾ, ഫെഡറൽ ഗവർമ്മേണ്ടു്. ഈ മൂന്നു ലെവലിലുള്ള ഭരണസമ്പ്രദായങ്ങൾ മുഖേന മുനിസിപ്പാലിററികളുള്ളിൽ വിവിധജനസമൂഹങ്ങൾക്കു തമ്മിലും, സ്റ്റേററ് ഗവർമ്മേണ്ടിനുള്ളിൽ വിവിധ മുനിസിപ്പാലിററികൾക്കു തമ്മിലും, ഫെഡറൽ ഗവർമ്മേണ്ടിനുള്ളിൽ വിവിധ സ്റ്റേററുകൾക്കു തമ്മിലും സമാധാനം നിലവിലിരിക്കുന്നു. നമുക്കിന്നഭിമുഖീകരിക്കേണ്ട പ്രശ്നം വിവിധനേഷൻ—സ്റ്റേററുകൾക്കു തമ്മിൽ സമാധാനം സ്ഥാപിക്കുക എന്നതാണു്. ഒരു "നാലാം ലെവലി"ലുള്ള ഭരണസമ്പ്രദായം ഏപ്പെടുത്തുകയാണു് ഇതിനുള്ള നിവാരണമാർഗ്ഗം. വ്യത്യസ്തനേഷൻ—സ്റ്റേററുകളിലെ മനുഷ്യർക്കു തമ്മിലുള്ള ബന്ധങ്ങളെ നിയന്ത്രിക്കാൻ ജനാധിപത്യസമ്പ്രദായമനുസരിച്ചുള്ള ഒരു നിയമസഭയും, എക്സിക്യൂട്ടീവും, ന്യായാസനങ്ങളും ഉണ്ടാക്കേണ്ടിയിരിക്കുന്നു.

ഏതെങ്കിലും തരത്തിലുള്ള ഒരു "നാലാം ലെവൽ" നിയന്ത്രണം വരാതിരിക്കയില്ല—നാമിഷ്ടപ്പെട്ടാലും ഇല്ലെങ്കിലും. കാരണം, കൃഷി പ്രധാനമായ 18-ാം നൂററാണ്ടു് സൃഷ്ടിച്ചുവിട്ട നേഷൻ-സ്റ്റേററ് ചട്ടക്കൂട്ടിനകത്തു് വ്യവസായപ്രധാനമായ 20-ാം നൂററാണ്ടിലെ സംയോജിക്കപ്പെട്ടു കിടക്കുന്ന വ്യവസായലോകത്തിനു് വളരുവാൻ സാധ്യമല്ല. വേദനാകരമാംവണ്ണം സാവധാനം നാം സമീപിച്ചു കൊണ്ടിരിക്കുന്ന ഈ പരിണാമം പിൽക്കാലങ്ങളിൽ നമ്മുടെ മേൽ അടിച്ചേൽപിക്കപ്പെട്ടിരുന്നതു ആക്രമണങ്ങളും കീഴടക്കലും മുഖേനയായിരുന്നു; ചുരുക്കം ചിലപ്പോഴെല്ലാം പാട്ടിലാക്കിയും സമ്മതിപ്പിച്ചും. ആക്രമണവും കീഴടക്കലും മുഖേന മാത്രമെ ലോകത്തിൽ രാഷ്ട്രീയൈക്യം സ്ഥാപിതമാകൂ എന്നു വരാം.

പക്ഷേ അപൂൎവ്വം സന്ദൎഭങ്ങളിൽ മററു വിധത്തിലും അതു സാധ്യമായിട്ടുണ്ടെന്നുള്ളതു് (ഉദാ: അമേരിക്കയും ബ്രിട്ടനും) ആ ഉന്നത്തിലെത്താൻ ലോകമഹായുദ്ധംകൂടാതെതന്നെ സാധിക്കുമെന്നുള്ളതിന്നു് ശക്തിയായൊരു തെളിവാണു്. അതുകൊണ്ടു നമുക്കു പിൻതുടരാവുന്ന ഒരേ ഒരു മാൎഗ്ഗം അതു മാത്രമാണു്.

## ഉന്നമാണു് പ്രധാനം

ലോകഗവൎമ്മേണ്ടു് എന്ന അപരീക്ഷിതാശയത്തിൽനിന്നും മനുഷ്യമനസ്സു് പരിഭ്രമിച്ചു പിൻമാറുക സ്വാഭാവികമാണു്. അതുകൊണ്ടു് തന്നെ പല സാങ്കേതിക തടസ്സങ്ങളും പലരും ഉയൎത്തിക്കാണിക്കുന്നുണ്ടു്. പ്രധാന ഉന്നത്തെ സംബന്ധിച്ചു് ജനങ്ങളുടെയിടയിൽ യോജിപ്പും സമ്മതവുമുണ്ടെങ്കിലെ വിശദാംശങ്ങളിലേക്കു കടക്കേണ്ടു എന്നു ഇവർ മറക്കുകയാണു്. പ്രധാന ഉന്നം ജനങ്ങൾ മനസ്സിലാക്കുകയും അംഗീകരിക്കുകയും ചെയ്തു കഴിഞ്ഞാൽ ഇത്തരം സാങ്കേതികതടസ്സങ്ങളെ തരണം ചെയ്യുക എളുപ്പമായിരിക്കും.

ചൈനയിലെയും ഇന്ത്യയിലെയും ജനസംഖ്യ എടുത്തു കാണിച്ചു് അവക്കായിരിക്കും ലോകനിയമസഭയിൽ ഭൂരിപക്ഷം എന്നു ഭയപ്പെടുന്നവരുണ്ടു്. പക്ഷേ, ഇന്ത്യക്കാരോ, ചൈനക്കാരോ ജനസംഖ്യയെ മാത്രം അടിസ്ഥാനമാക്കിയുള്ള ഒരു പ്രാതിനിധ്യം ആവശ്യപ്പെട്ടിട്ടില്ലെന്നുള്ളതാണു് വാസ്തവം. ലോകഗവൎമ്മെണ്ടു്, ലോകസാഘടനകൾ എന്നിവയിലൊക്കെ പ്രാതിനിധ്യമാനദണ്ഡം ജനസംഖ്യയല്ല, ധനശക്തി, വ്യാവസായികമായ കഴിവു്, വിദ്യാഭ്യാസം ഇവയൊക്കെയാണു്.

നമ്മുടെ ഭടന്മാർ അന്യരാജ്യങ്ങളിലേക്കു യുദ്ധത്തിന്നു് പോകണമോ വേണ്ടയോ എന്നു നിശ്ചയിക്കുന്നതിന്നുള്ള അധികാരം വിദേശികൾക്കു നാമെങ്ങിനെ വിട്ടുകൊടുക്കും? ഇതാണു് മറെറാരു സംശയം. കഴിഞ്ഞ രണ്ടു ലോകമഹായുദ്ധങ്ങളിലും നാം നമ്മുടെ ഭടന്മാരെ യുദ്ധത്തിനായക്കുകയുണ്ടായി, പുറംരാജ്യങ്ങളിലേക്കു്. പക്ഷേ ആരാണിതു നിശ്ചയിച്ചതു്? ജൎമ്മനിയും ജപ്പാനും. ഇവർ യുദ്ധം പ്രഖ്യാപിച്ചപ്പോൾ അമേരിക്കയും ബ്രിട്ടനും അതിൽ പ്രവേശിക്കാൻ നിൎബ്ബന്ധിതരാക്കപ്പെട്ടു. വാസ്തവത്തിൽ ഇന്നു ഏതു രാഷ്ട്രത്തിന്റെയും കഥ ഇതുതന്നെയാണു്. വിദേശരാഷ്ട്രങ്ങളുടെ താളത്തിന്നനുസരിച്ചു് തുള്ളുക.

ലോകഗവൎമ്മെണ്ടു് ജനാധിഷ്ഠിതരാജ്യങ്ങളെയും അവയുടെ പ്രത്യേക സംസ്കാരത്തെയും പാരമ്പൎയ്യത്തെയും നശിപ്പിക്കുകയല്ലെ ചെയ്യുക? നേരെ മറിച്ചാണു് വാസ്തവം. ഒരു സാൎവ്വലൌകികനിയമവ്യവസ്ഥക്കു മാത്രമെ ലോകമഹായുദ്ധങ്ങളെ ഇല്ലാതാക്കുവാനും അങ്ങനെ രാഷ്ട്രങ്ങളെയും അവയുടെപ്രത്യേകസംസ്കാരങ്ങളെയും സംരക്ഷിക്കുവാനും സാധിക്കു. ഇംഗ്ലണ്ടും സ്കോട്ടുലൻഡും യോജിച്ചു് ഒരു രാഷ്ട്രമായതുകൊണ്ടാണു് അവയ്ക്കു രണ്ടിനും അവയുടെ പ്രത്യേക വ്യക്തിത്വങ്ങൾ നിലനിൎത്തിക്കൊണ്ടുവരുവാൻ സാധിക്കുന്നതു്. സ്കോട്ടുലൻഡുകാർ അവരുടെ പ്രത്യേകസംസ്കാരങ്ങളും പാരമ്പൎയ്യങ്ങളും പൂൎവ്വോപരി ഭദ്രമായി പുലൎത്തിവരുന്നു; ഇംഗ്ലീഷുകാർ അവരുടെയും.

മററു ചിലരുടെ ചോദ്യമിതാണു്: ലോകഗവൎമ്മെണ്ടുണ്ടാക്കിയതിന്നു ശേഷവും ആഭ്യന്തരയുദ്ധങ്ങളും വിപ്ലവങ്ങളും ഉണ്ടാവുകയാണെങ്കിൽ ലോകഗവമ്മെണ്ടുണ്ടാക്കുന്നതുകൊണ്ടുള്ള പ്രയോജനമെന്താണു്?

പിന്നീട് വല്ലപ്പോഴും ന്യൂമോണിയ പിടിപെട്ടുമെന്നുള്ള കാരണവും പറഞ്ഞ് അപ്പൻഡിസൈററിസിന്ന് ചികിത്സ നിഷേധിക്കുന്നതുപോലെയാണിതു്. എല്ലാ പ്രശ്നങ്ങൾക്കും കൂടിയുള്ള ഒരു ഒററ മൂലികയില്ല. പ്രത്യേകതരം രോഗങ്ങളെ പ്രത്യേകതരം മരുന്നുകൾകൊണ്ട് സുഖപ്പെടുത്താം. ഈ കാലഘട്ടത്തെ ബാധിച്ചിട്ടുള്ള പ്രത്യേകരോഗം പരമാധികാരനേഷൻ-സ്റ്റേറുകൾക്കു തമ്മിലുള്ള തീവ്രമായ ഉരസലാണ്. രോഗത്തിന്റെ പ്രധാന ലക്ഷണം ലോകമഹായുദ്ധങ്ങളുമാണ്. അതുകൊണ്ട് ഈ പ്രത്യേക രോഗത്തെ ഏതെങ്കിലും പ്രത്യേകമരുന്നുകൊണ്ട് ചികിത്സിച്ചുസുഖപ്പെടുത്തുകതന്നെ വേണം — ഭാവിയിൽ മററു രോഗങ്ങൾ പിടിപെട്ടുമെന്നാൽക്കൂടി.

“ജനങ്ങൾ ഇനിയും ലോകഫെഡറേഷന്നുവേണ്ടി തയാറായി കഴിഞ്ഞിട്ടില്ല”—പൊതുജനനേതാക്കന്മാരെന്നഭിമാനിക്കുന്നവരിൽനിന്നും പുറപ്പെടുന്ന ഈ ആക്ഷേപമാണ് ഏററവും അപഹാസ്യം. ഈ നേതാക്കന്മാർതന്നെ എപ്പോഴെങ്കിലും വാദിച്ചിട്ടുണ്ടോ ലോകഗവമ്മെണ്ടിന്നുവേണ്ടി? അവരിതിൽ വിശ്വസിക്കുന്നുണ്ടോ? ലോകമഹായുദ്ധങ്ങൾക്കു കാരണമെന്താണെന്നും, ലോകമഹായുദ്ധങ്ങൾ ഇല്ലാതാക്കാൻ മാർഗ്ഗമെന്താണെന്നും ഇവർ ജനങ്ങളെ മനസ്സിലാക്കിയിട്ടുണ്ടോ? അങ്ങനെ മനസ്സിലാക്കിയതിന്നുശേഷം, നിയമംമൂഖേനയുള്ള സമാധാനം തങ്ങൾക്കാവശ്യമില്ലെന്നും, ദേശീയപരമാധികാരവും തൽഫലമായുണ്ടാവുന്ന ലോകമഹായുദ്ധങ്ങളുമാണ് തങ്ങളിഷ്ടപ്പെടുന്നതെന്നും ജനങ്ങൾ വ്യക്തമാക്കിയിട്ടുണ്ടോ? ഇതൊന്നുമുണ്ടായിട്ടില്ലാത്തിടത്തോളംകാലം ജനങ്ങൾ എന്തിന്നുവേണ്ടിയാണ് തയാറായിട്ടുള്ളതു എന്നതിനെക്കുറിച്ചൊരു വിധിയെഴുതാൻ ആക്കും അവകാശമില്ലതന്നെ.

## റഷ്യ ചേരുമോ?

സ്വരക്ഷയ്ക്കു വേണ്ടിയുള്ള തീവ്രമായ ആഗ്രഹമാണ് മിക്ക വൻകിടശക്തികളെയും ഇംപീരിയലിസ്ററുകളാക്കിത്തീക്കുന്നതു്. വിശാലമായൊരു സാമ്രാജ്യം വേണമെന്നൊന്നും പുരാതന റോമക്കാർ ആഗ്രഹിച്ചിരുന്നില്ല. അവരുടെ നാഗരികതയും ജീവിതരീതികളും തുടന്നു നിലനില്ക്കണമെന്നുമാത്രം അവക്കു നിർബ്ബന്ധമുണ്ടായിരുന്നു. പക്ഷേ, അതിർത്തി പ്രദേശങ്ങളിലെ അപരിഷ്കൃതർ ഇതിനൊരു ഭീഷണിയായിരുന്നു. അതുകൊണ്ട് അവർ അതിർത്തി പ്രദേശങ്ങൾ പടവെട്ടിപ്പിടിക്കാനും അങ്ങിനെ ഒരു സാമ്രാജ്യം സ്ഥാപിക്കുവാനും തയാറായി.

സോവിയററ് യൂണിയന്റെയും അമേരിക്കയുടെയും വിദേശനയങ്ങൾക്കു തമ്മിലുള്ള നിയാമകശക്തിയും ഇതുതന്നെയാണ്. ഓരോരുത്തക്കും പരമബോദ്ധ്യമാണ്, തങ്ങളുടെ നാഗരികതയാണ് അഭികാമ്യമെന്ന്. ഈ നാഗരികതയ്ക്കു തഴച്ചു വളരാൻമാത്രം വിശാലമായ ഭൂപ്രദേശങ്ങളുമുണ്ട് ഓരോരുത്തക്കും. ഈ ഭൂപ്രദേശത്തു് തങ്ങളുടെതായ പ്രത്യേക ജീവിതരീതിയെ പിൻതുടന്നു കഴിഞ്ഞുകൂടണം—ഇതാണ് ഓരോ കൂട്ടക്കുമുള്ള ആത്മാത്ഥമായ ആഗ്രഹം. പക്ഷേ, സമുദ്രങ്ങളും പർവ്വതങ്ങളും മററും വിശ്വസിക്കാൻ കൊള്ളാവുന്ന അതിത്തികളല്ലാതായിത്തീന്നിരിക്കുന്നു. അതുകൊണ്ട്, വിദൂരങ്ങളായ ദ്വീപുകളിലും മർമ്മപ്രാധാന്യമുള്ള മററു സ്ഥലങ്ങളിലും അമേരിക്ക താവളങ്ങളുറപ്പിക്കുന്നതും, സമീപരാജ്യങ്ങൾ റഷ്യൻ പാവകളായിത്തീരുന്നതും നാം കാണുന്നു. രണ്ടുപേരെയും ഇംപിരിയലിസ്ററുകളെന്നാക്ഷേപിച്ചുകൂട. ഇതെല്ലാം രക്ഷാനടപടികൾ മാത്രമാണെന്നാണു

രണ്ടു കൂട്ടരും ആത്മാർത്ഥമായി വിശ്വസിക്കുന്നതു്. എതിരാളിയുടെ സൈന്യശക്തി സമാധാനത്തിന്നൊരു ഭീഷണിയും, തങ്ങളുടേതു സമാധാനത്തെ കാത്തു രക്ഷിക്കുകയുമാണെന്നു് ഓരോരുത്തർക്കും പൂർണ്ണബോദ്ധ്യവുമാണു്.

ലോകഗവർമ്മേണ്ടിന്നു വേണ്ടിയുള്ള പരിശ്രമങ്ങളിൽ റഷ്യ പങ്കുചേരുമോ? ചേരുവാൻ സാധ്യതയുണ്ടോ? ഒരു പക്ഷെ, ചേർന്നില്ലെങ്കിലെന്തുണ്ടാവും? മറ്റൊരു ലോകമഹായുദ്ധമുണ്ടാകാം. അതിന്നുശേഷം ഒന്നുകിൽ റഷ്യയുടെ അല്ലെങ്കിൽ അമേരിക്കയുടെ ഏകപക്ഷീയ പരമശാസനം (Totalitarian Dictatorship) നടപ്പിൽ വരാം. സോവിയറ്റ് ബ്ലോക്കും അമേരിക്കൻ ബ്ലോക്കും തമ്മിൽ അങ്ങനെ ഒരു യുദ്ധം അനിവാര്യമാണെങ്കിൽ തന്നെ അതു വെറുമൊരു ആഭ്യന്തരയുദ്ധമാണെന്നു വരുത്താൻ നമുക്കു കഴിയും. ഒരു ലോകഗവർമ്മേണ്ടുണ്ടാവുകയാണെങ്കിൽ അതിന്നുവേണ്ടി ആത്മാർത്ഥമായി ആഗ്രഹിക്കുകയും പൂർണ്ണഹൃദയത്തോടെ പരിശ്രമിക്കുകയുമാണെങ്കിൽ റഷ്യ അതിൽ ചേരുകയില്ലെന്നു വിചാരിച്ചുകൂട. ഇനി ചേരുകയില്ലെന്നു റഷ്യ തീരുമാനിക്കുന്നുവെങ്കിൽ അതു റഷ്യയുടെ തീരുമാനമായി അങ്ങിനെ നിന്നുകൊള്ളട്ടെ. പക്ഷെ റഷ്യയുടെ മനോഭാവത്തെക്കുറിച്ചുള്ള നമ്മുടെ ഊഹങ്ങൾ നാം ഉടനടി ചെയ്യേണ്ടതായ കാര്യങ്ങളിൽനിന്നു് നമ്മെ പിൻതിരിപ്പിക്കണമെന്നില്ല.

## അടിയന്തിരകരണീയം

ആദ്യമായി ഒരു ലോകഭരണഘടന എഴുതിയുണ്ടാക്കുകയാണു് വേണ്ടതു എന്നു് വിചാരിക്കുന്നതിൽപരം ബുദ്ധിഭ്രമം മററില്ല. അത്തരമൊരു നടപടി പുരോഗതിയെ തടയുകയായിരിക്കും ചെയ്യുക. ഇങ്ങനെയല്ല വിവിധജനാധിപത്യഭരണക്രമങ്ങൾ ലോകത്തിൽ സ്ഥാപിതമായതു്. ആദ്യം തന്നെ കുറെ മൌലികതത്വങ്ങൾ രൂപീകരിച്ചു് അവയെ ജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുന്നു. ജനങ്ങളെ ആവേശം കൊള്ളിക്കുവാൻ ഈ തത്വങ്ങൾക്കു കഴിഞ്ഞാൽ അവയുടെ അടിസ്ഥാനത്തിൽ ജനപ്രതിനിധികൾ തിരഞ്ഞെടുക്കപ്പെടുകയായി. ഈ മൌലികതത്വങ്ങളെ പ്രവൃത്തിപദ്ധതിയിലാക്കുന്ന ഒരു ശാശ്വതനിയമവ്യവസ്ഥിതിയും ഭരണയന്ത്രവും സ്ഥാപിക്കാനുള്ള അധികാരം ഈ ജനപ്രതിനിധികൾക്കാണു്.

അപ്പോൾ, ആദ്യമായി ജനങ്ങൾ കുറെ മൌലികതത്വങ്ങൾ അംഗീകരിക്കുകയാണു ചെയ്യുന്നതു്. അനന്തരം, അവയെ നടപ്പിലാക്കുവാനുള്ള അധികാരം നല്കി കുറെ പ്രതിനിധികളെ തിരഞ്ഞെടുക്കുകയും ചെയ്യുന്നു. അതിന്നുശേഷം മാത്രമാണു്, പുതിയ തത്വങ്ങളുടെ അടിസ്ഥാനത്തിലുള്ള ജനാധിപത്യസമ്പ്രദായത്തെ നയിക്കേണ്ട ഭരണഘടനയുടെ ചർച്ചയെല്ലാം ആരംഭിക്കുന്നതു്. വിശദാംശങ്ങളിൽ വിവിധത്വമുണ്ടായിരുന്നിട്ടും മൌലികതത്വങ്ങളിൽ എല്ലാ ജനാധിപത്യരാഷ്ട്രങ്ങളും സർവ്വസമമായിരിക്കുന്നതു ഇതുകൊണ്ടാണു്. അമേരിക്കൻ ജനാധിപത്യം ബ്രിട്ടീഷ് ജനാധിപത്യത്തിൽനിന്നും വ്യത്യസ്തമാണു്; ഫ്രാൻസിലെ ജനാധിപത്യം ഹോളണ്ടിലെ ജനാധിപത്യത്തിൽനിന്നും; സ്വിസ്സ് ജനാധിപത്യം സ്വീഡിഷ് ജനാധിപത്യത്തിൽനിന്നും. പക്ഷെ ജനങ്ങൾക്കാണു് പരമാധികാരം എന്ന മൌലികതത്വത്തിന്മേലാണു് ഇവയെല്ലാം അധിഷ്ഠിതവും.

ജനാധിപത്യാധിഷ്ഠിതമായ ഒരു സാർവ്വ

ലൌകികനിയമവ്യവസ്ഥിതി രൂപീകരിക്കുന്ന കാര്യത്തിലും ഇതേ മാർഗ്ഗംതന്നെയാണു് നാം സ്വീകരിക്കേണ്ടതു്. പക്ഷേ നാമിനിയും ആവിഷ്കരണഘട്ടംവരെയെങ്കിലുമെത്തിയിട്ടില്ല; മൌലികതത്വങ്ങളൊട്ടു രൂപീകരിച്ചിട്ടുമില്ല. എങ്കിലും അതിന്റെ ഘട്ടങ്ങൾ വ്യക്തമായി കാണാം.

1. ആശയാവിഷ്കരണം, മൌലികതത്വങ്ങളുടെ പ്രഖ്യാപനം.

2. ജനാധിപത്യം, ക്രിസ്തുമതം, അതുപോലെ വിജയം വരിച്ച മററു തത്വസംഹിതകൾ ഇവയെല്ലാം പ്രചരിക്കപ്പെട്ട മാർഗ്ഗത്തിൽക്കൂടിതന്നെ ഈ പുതിയ തത്വങ്ങളും പ്രചരിക്കപ്പെടുക.

3. ഈ പുതിയ തത്വങ്ങൾ പ്രവൃത്തിപദ്ധതിയിൽ കൊണ്ടുവരുവാൻ ജനപ്രതിനിധികളെ തിരഞ്ഞെടുക്കുക.

4. ഇവർ പരിപാടികളും വിശദാംശങ്ങളും ചർച്ചചെയ്തു തീരുമാനങ്ങളെടുക്കുകയും, നേഷൻ-സ്റ്റേറ്റുകൾക്കു തമ്മിൽ യുദ്ധമില്ലാതാക്കാൻ മതിയായ ഒരു ലോകഗവർമ്മെണ്ടു സ്ഥാപിക്കുകയും ചെയ്യണം.

5. ഈ നടപടിക്കുശേഷം പല പ്രായോഗികപദ്ധതികളും നമുക്കുണ്ടാക്കാവുന്നതാണു്.

ഇതിനുവേണ്ടിയുള്ള സംരംഭങ്ങൾ പല രാജ്യങ്ങളിൽനിന്നു തുടങ്ങണം. ചുരുങ്ങിയതു ഒന്നിലധികം രാജ്യങ്ങളിലെ ജനങ്ങളെങ്കിലും ഈ പ്രസ്ഥാനത്തെ എടുത്തുപിടിക്കാനുണ്ടായിരിക്കേണ്ടതു അത്യാവശ്യമാണു്.

നാം ജീവിക്കുന്നതു് ഒരു ജനാധിപത്യയുഗത്തിലായതുകൊണ്ടു നാം സ്വീകരിക്കേണ്ടതും ജനാധിപത്യപരമായ മാർഗ്ഗങ്ങളാണു്. അതിനാൽ പ്രശ്നം എന്താണെന്നു് ജനങ്ങൾ നന്നായി മനസ്സിലാക്കണം. സമാധാനം വേണമോ എന്നു തീർച്ചപ്പെടുത്തേണ്ടതു് അവരാണു്.

ജനപ്രതിനിധികളുടെ മേൽ തങ്ങളുടെ ഇഷ്ടം ചെലുത്തേണ്ടതും അവർതന്നെ. അതുകൊണ്ടു്, ഒരു സാർവ്വലൌകികനിയമവ്യവസ്ഥ ആവശ്യമാണെന്നു വിശ്വസിക്കുന്ന ഓരോ പൌരനും പത്തു് ഇതരപൌരന്മാരെ അതേ വിശ്വാസത്തിലേക്കു കൊണ്ടുവരിക. ഇവരോരുത്തരും പത്തുപേരെ വീതം—അങ്ങനെ ഈ ശ്രമം തുടരുക. പത്രങ്ങളെല്ലാം അവയുടെ നയത്തെ സംബന്ധിച്ചിടത്തോളം ഒരു ലോകഫെഡറൽ മനോഭാവം സ്വീകരിക്കുവാൻ പ്രേരിപ്പിക്കുക. റേഡിയോ, സിനിമ, ഇവ മുഖേനയും ഇതേ മനോഭാവം പരത്തുക. സമൂഹങ്ങളിലും, സമ്മേളനങ്ങളിലും, പ്രസംഗപീഠങ്ങളിലും ഈ പ്രശ്നത്തെപ്പററി സംസാരിക്കുന്നതിന്നു് ഓരോരുത്തരും മുൻകയ്യെടുക്കുക. രാഷ്ട്രീയ-സാമുദായികപ്രശ്നങ്ങളിൽ ഒരു സാർവ്വലൌകികമനോഭാവം സ്വീകരിക്കുവാൻ വിദ്യാർത്ഥികളെ അഭ്യസിപ്പിക്കുക. മറെറാരു യുദ്ധം ഒഴിച്ചുനിർത്തുവാനും, നിയമംമുഖേനയുള്ള സമാധാനം പാലിക്കാനും തയാറില്ലാത്ത ആരെയും ഉദ്യോഗങ്ങളിലേക്കും പൊതുസേവനരംഗങ്ങളിലേക്കും എടുക്കാതിരിക്കുക. ചുരുക്കിപ്പറഞ്ഞാൽ, ഏതു മുക്കിലും മൂലയിലും സാർവ്വലൌകികത്വം മുഴങ്ങിക്കേൾക്കണം.

രണ്ടോ അതിലധികമോ രാജ്യങ്ങളിലെ ജനങ്ങൾ ഈ പ്രശ്നത്തെ സംബന്ധിച്ചുള്ള അവരുടെ ഇഷ്ടം പ്രഖ്യാപിച്ചു കഴിഞ്ഞാലുടൻ ഫെഡറേഷനുള്ള ശ്രമങ്ങൾ തുടങ്ങാം. ലോകജനതകളെല്ലാം ഒരൊററയടിക്കു ഫെഡറേററു് ചെയ്യപ്പെടുന്നതാണു് ആദർശാത്മകമായിട്ടുള്ളതു്. പക്ഷേ അതുസാ

ദ്ധ്യമാവുമെന്നു തോന്നുന്നില്ല. അതുകൊണ്ടു് രണ്ടു രാജ്യങ്ങളേയുള്ളുവെങ്കിലും ഈ ശ്രമം തുടങ്ങിവയ്ക്കണം. ഇത്തരത്തിലുള്ള രാജ്യാന്തരസംയോജനസംരംഭം മററു ജനതകളുടെ മേൽ ചെലുത്തുന്ന പ്രേരണയും ആകർഷണവും അസാമാന്യമായിരിക്കും. തൽഫലമായി കൂടുതൽ കൂടുതൽ രാഷ്ട്രങ്ങൾ ഈ സംരംഭത്തിൽ ചേൎന്നു് അങ്ങനെ അവസാനം നമുക്കു ഒരു ലോകഗവർമ്മെണ്ടുണ്ടാവുന്നതായിരിക്കും.

അതുകൊണ്ടു ചോദ്യമിതാണു്: വിദ്യാലയങ്ങൾ, ദേവാലയങ്ങൾ, യോഗങ്ങൾ, പത്രങ്ങൾ, റേഡിയോ, സിനിമ എന്നിവ മുഖേന ഒരു പുതിയ തത്വസംഹിതയ്ക്കുവേണ്ടി—ഒരു പുതിയ രാഷ്ട്രീയവീക്ഷണത്തിനുവേണ്ടി—യുദ്ധംചെയ്യാൻ നാം തയ്യാറാണോ? ഈ തത്വസംഹിതയ്ക്കു പ്രായോഗികരൂപം കിട്ടണമെങ്കിൽ ജനങ്ങൾ അതിനെ ശരിക്കു മനസ്സിലാക്കണം, അതിൽ വിശ്വസിക്കണം, അതിനുവേണ്ടി ആഗ്രഹിക്കണം.

വിവൎത്തകൻ: ആൻറണി അക്കര ബി. എ.

# ഗ്രന്ഥശാലകൾക്കാവശ്യമുള്ള റിക്കാർഡുകൾ

അധികൃതമായി അച്ചടിപ്പിച്ചു വില്ക്കുന്നതിനു് തിരുവിതാംകൂർ-കൊച്ചി ഗ്രന്ഥശാലാസംഘം 11—1—51-ലെ 7922-ാം നമ്പർ കത്തനുസരിച്ചു് എന്നെ ചുമതലപ്പെടുത്തിയിരിക്കുന്നു. സംഘം അംഗീകരിച്ചുതന്ന മാതൃകയനുസരിച്ചുള്ള ഫാറങ്ങളും രജിസ്റ്ററുകളും നല്ല കടലാസ്സിൽ ഭംഗിയായി തയ്യാർചെയ്തുകൊണ്ടിരിക്കുകയാണു്. വളരെ മിതമായ വിലയേ ഉള്ളു.

| | 1 ക്വയർ ബുക്കു് | 2 ക്വയർ ബുക്കു് | 3 ക്വയർ ബുക്കു് |
|---|---|---|---|
| A അംഗരജിസ്റ്റർ | 1 12 0 | 3 8 0 | |
| C പുസ്തകങ്ങളുടെ സ്റ്റോക്കു രജിസ്റ്റർ | 1 12 0 | 3 8 0 | 5 0 0 |
| E ഗ്രന്ഥവിതരണ രജിസ്റ്റർ | 1 12 0 | 3 8 0 | 5 0 0 |
| G നാൾവഴി | 1 12 0 | 3 8 0 | 5 0 0 |
| F മാസവരി രജിസ്റ്റർ | 2 0 0 | | |
| I ഇൻവേഡു് രജിസ്റ്റർ | 1 12 0 | 3 8 0 | 5 0 0 |
| J ഔട്ടുവേഡു് രജിസ്റ്റർ | 1 12 0 | 3 8 0 | 5 0 0 |
| L അക്വിററൻസു് റോൾ | 2 0 0 | (അരക്വയർ 1 ക.) | |
| M ഉപകരണ രജിസ്റ്റർ | 2 0 0 | (അരക്വയർ 1 ക.) | |

B പ്രവേശനാപേക്ഷാഫാറം 100-നു് 1 ക. 8 ണ.

K രസീതുബുക്കു് (100 രസീതടങ്ങിയതു്) ഒന്നിനു് 8 ണ.

[പത്തു ബുക്കിനു് ഒന്നിച്ചോർഡർ തരുന്നപക്ഷം ഗ്രന്ഥശാലയുടെ പേർ ചേൎത്തു് അച്ചടിപ്പിച്ചയക്കുന്നതാണു്.]

N മാസാന്ത്യക്കണക്കു ഫാറം 100-നു് 2 ക. 8 ണ.

ടി 24 മാസത്തേയ്ക്കു മതിയാകുന്ന ബുക്കിനു 12 ണ.

ഗ്രാൻറിനപേക്ഷിക്കുവാനുള്ള ഫാറം ഡസനു് 6 ണ.

മററിനങ്ങൾ തയാറാകുന്നു.

കടലാസിൻെറ വിലക്കൂടുതലും ദുർഭിക്ഷതയുംമൂലം അധികം സ്റ്റോക്കുചെയ്യുവാൻ തരപ്പെടുന്നതല്ല. ആവശ്യക്കാർ ഉടനെ ആർഡറയക്കുക.

**ആർ. മാധവപ്പിള്ള,**
ലൈബ്രറി ഓർഗനൈസിംഗ് ഇൻസ്പെക്ടർ, തുറവൂർ.

# ശാസ്ത്രവും സാഹിത്യവും

എം. സി. നമ്പൂതിരിപ്പാടു്

കീററ്സ് പാടുകയുണ്ടായി: "സത്യമാണു് സൌന്ദര്യം." ശാസ്ത്രം സത്യത്തിന്റെ പ്രതിനിധിയാണു്; സാഹിത്യം സൌന്ദര്യത്തിന്റേയും! അപ്പോൾ, സാഹിത്യവും ശാസ്ത്രവും തമ്മിലുള്ള ബന്ധം അത്രയും അഭേദ്യമത്രെ.

മനുഷ്യൻ തന്റെ തലച്ചോറ് ഉപയോഗിക്കാൻ തുടങ്ങിയതെന്നൊ, അന്നാണു് ശാസ്ത്രത്തിന്റെ പിറവി. അവന്റെ ഹൃദയത്തിൽ വികാരം തിരതല്ലാൻ തുടങ്ങിയതെന്നൊ, അന്നുമുതൽ കലകളും ഉടലെടുത്തു തുടങ്ങി. പ്രാകൃതമനുഷ്യനെ പരിഷ്കൃതമനുഷ്യനിലേയ്ക്കു പടരാനും വളരാനും സഹായിച്ചതു് അവന്റെ തലച്ചോറും ഹൃദയവുമാണു്. വൈചാരികമായ വളർച്ചയുടെ ഫലമാണു് ശാസ്ത്രത്തിന്റെ പുരോഗതി. എന്നാൽ, അതേ സമയത്തുതന്നെ ആ പുരോഗതി വളർച്ചയുടെ മാനദണ്ഡവുമാണു്. കലയുടെ നിലയും ഇതുതന്നെയാണു്—പക്ഷേ, വൈകാരികമായാണെന്നുമാത്രം. ചുരുക്കത്തിൽ, സംസ്കാരത്തെ മുന്നോട്ടുകൊണ്ടുപോകുന്ന ശക്തികളിൽ ഏററവും പ്രധാനപ്പെട്ടവയാണു് ശാസ്ത്രങ്ങളും കലകളും. ഹൃദയവും തലച്ചോറും തമ്മിലുള്ള ആ അഭേദ്യബന്ധംതന്നെയാണു് ശാസ്ത്രത്തിനും കലയ്ക്കും തമ്മിലുള്ളതു്.

ആദിമമനുഷ്യന്റെ ചുററുപാടു് ശത്രുക്കളാൽ നിറയപ്പെട്ടതായിരുന്നു. കാട്ടുതീയും കാട്ടുമൃഗങ്ങളും വെള്ളപ്പൊക്കവും മററും അവനെ സദാ ഭയപ്പെടുത്തിക്കൊണ്ടിരുന്നു. ഈ ശത്രുക്കളോടു് നിരന്തരസമരം ചെയ്തേ അവനു് അന്നു് ജീവിക്കാൻ സാധിച്ചിരുന്നുള്ളു. അങ്ങനെ ചെയ്തുപോന്ന സമരങ്ങളുടെ സമുജ്ജ്വലചരിത്രമാണു് ശാസ്ത്രം. സാഹിത്യാദികലകളൊ? ഈ ജീവിതസമരത്തിൽനിന്നു് ഉളവായ വികാരങ്ങളുടെ പ്രതിഫലനവുമാണു്. കാട്ടുമൃഗങ്ങളിൽനിന്നു് രക്ഷനേടുവാനുള്ള ഒരു മാർഗ്ഗമായും, അതേ സമയത്തുതന്നെ ഭക്ഷണപ്രശ്നത്തിനുള്ള ഒരു പരിഹാരമായും ആയിരിക്കണം നായാട്ടുജീവിതത്തിന്റെ തുടക്കം. അതിനുതകുന്ന ഉപായങ്ങളും ഉപകരണങ്ങളും ശാസ്ത്രം സംഭരിച്ചുകൊടുത്തു. ഇങ്ങനെ അവനു് ജീവിതത്തിൽ കൈവന്ന വിജയവും സംതൃപ്തിയും അവന്റെ വികാരത്തെ വിളിച്ചുണർത്തിക്കളഞ്ഞു. അതു് കലാരൂപത്തിൽ പ്രത്യക്ഷപ്പെട്ടുകണ്ടു. പാറകളിലും ഗുഹകളിലും കണ്ടെടുത്തിട്ടുള്ള നായാട്ടുജീവിതത്തിന്റെ ചിത്രങ്ങൾ ഇതിനു് ഉദാഹരണങ്ങളല്ലയൊ?

മനുഷ്യന്റെ ദൈനംദിനപ്രശ്നങ്ങളുടെ സന്താനങ്ങളായ ഈ രണ്ടു വിജ്ഞാനവിഭാഗങ്ങളും—ശാസ്ത്രങ്ങളും കലകളും—ആദ്യകാലങ്ങളിൽ കൈകോർത്തുപിടിച്ചാണു് മുന്നോട്ടുപോയിട്ടുള്ളതു്. ഏററവും പുരാതനമായിട്ടുള്ള നമ്മുടെ വേദം എടുത്തുനോക്കുക: അതിൽ ശാസ്ത്രവും സാഹിത്യവും സമഞ്ജസമായി സമ്മേളിച്ചുകാണാം. വേദം ആര്യന്മാരുടെ ഭൌതികശാസ്ത്രപരവും തത്ത്വചിന്താപരവുമായ നേട്ടങ്ങളുടെ ഒരു 'രേഖ'യാണു്. രോഗങ്ങളെപ്പററിയും ഔഷധങ്ങളെപ്പററിയും ഋഗ്വേദത്തിൽ പലേടത്തും പറഞ്ഞുകാണാം. ജ്യോതിശ്ശാസ്ത്രപരങ്ങളായ വിജ്ഞാനങ്ങളും വേദങ്ങളിലുണ്ടു്. എന്നാൽ ഇതൊ

ന്നുംതന്നെ വേദത്തിന്റെ സാഹിത്യപരമായ മേന്മയെ ലവലേശം കുറയ്ക്കുന്നുമില്ല. സാഹിത്യം ശാസ്ത്രത്തിന്റെ വാഹനമായി നിലകൊള്ളുന്നു. ഉപനിഷത്തിലെത്തുമ്പോഴേയ്ക്കും ചിന്താപരമായി അടക്കമുള്ള ഒരു തത്ത്വസംഹിത ഉണ്ടായതായിക്കാണാം. പുരാണേതിഹാസങ്ങളിലും ശാസ്ത്രീയവിജ്ഞാനത്തിന്റെ ശകലങ്ങൾ അങ്ങിങ്ങായി ചിന്നിച്ചിതറിയിട്ടുണ്ട്. രാമായണത്തിലും ഭാരതത്തിലും ഭൂമിശാസ്ത്രപരമായി അത്രയൊന്നും തെറ്റല്ലാത്ത പല വിവരണങ്ങളും വിവരങ്ങളും അടങ്ങിയിരിക്കുന്നു. ഈ കാലഘട്ടങ്ങളിലൊന്നും ശാസ്ത്രവും സാഹിത്യവും തമ്മിൽ വേർപിരിഞ്ഞു കാണുകയില്ല.

മനുഷ്യന്റെ പ്രവൃത്തനങ്ങൾക്കു വ്യാപ്തിയും ചിന്തകൾക്ക് ആഴവും വർദ്ധിച്ചുവന്നതോടുകൂടി വിജ്ഞാനങ്ങൾ ശാഖകളായി വേർപിരിയാൻ തുടങ്ങി. ഒരുവന്റെ മുഴുവൻ ബുദ്ധിയും സമയവും ഒരൊററ വിഭാഗത്തിൽ മാത്രം കേന്ദ്രീകരിച്ചേ മതിയാവൂ എന്നിടത്തോളം വിജ്ഞാനങ്ങൾ തഴച്ചു വികസിച്ചുകഴിഞ്ഞിരുന്നു. തൽഫലമായി ജ്യോതിശ്ശാസ്ത്രം, വൈദ്യം, തത്ത്വചിന്ത മുതലായവ സ്വന്തം തറവാട്ടുപേരോടുകൂടി സ്വതന്ത്രമായി വേർപിരിഞ്ഞുവളരാൻ തുടങ്ങി. ഇതിൽ സാഹിത്യവും തന്റെ ഓഹരി വാങ്ങി. ഇങ്ങനെ ഇവർ ഒററയ്ക്കൊററയ്ക്കായി വാഴാനും വളരാനും തുടങ്ങിയപ്പോഴാണ് 'ശുദ്ധസാഹിത്യങ്ങളും' 'ശുദ്ധശാസ്ത്രങ്ങളും' കണ്ടുതുടങ്ങിയതു്. എന്നാൽ, സാഹിത്യം ശാസ്ത്രത്തെ മറന്നതുപോലെ ശാസ്ത്രം സാഹിത്യത്തെ മറന്നില്ല. എടക്കാലത്തുവച്ചു സാഹിത്യം ശാസ്ത്രത്തിൽനിന്നു് തീരെ അകന്നു് ഒരു സ്വപ്നലോകത്തിൽ താമസമുറപ്പിക്കാൻ നോക്കിയതായിക്കാണാം. പക്ഷേ, ശാസ്ത്രത്തിനു സാഹിത്യത്തിന്റെ വികാരാംശം ആവശ്യമില്ലെങ്കിൽക്കൂടി അതിന്റെ രൂപം കൈവെടിയാൻ നിവൃത്തിയില്ല. പഴക്കേർ ശാസ്ത്രങ്ങൾപോലും അന്നു് പദ്യങ്ങളിലാണ് എഴുതപ്പെട്ടിട്ടുള്ളതെന്ന കാര്യം ശ്രദ്ധേയമാണ്. നമ്മുടെ ഗണിതഗ്രന്ഥങ്ങൾ തച്ചുശാസ്ത്രങ്ങൾ വൈദ്യപുസ്തകങ്ങൾ എന്നിവയെല്ലാം ഇതിനു് ഉദാഹരണങ്ങളാണ്.

ഈ എടക്കാലത്തിന്റെ അവസാനത്തിൽ വിദേശീയാക്രമണത്തിന്റേയും ആഭ്യന്തരകലാപങ്ങളുടേയും കെടുതിമൂലം നമ്മുടെ കലാപരവും ബുദ്ധിപരവുമായ എല്ലാ പ്രവർത്തനങ്ങളും മുരടിച്ചു; എന്നല്ല, ക്രമത്തിൽ അധഃപതിക്കുകതന്നെ ചെയ്തു.

ഇതുപോലെതന്നെയുള്ള വളർച്ചയും വേർപിരിയലുമെല്ലാം പാശ്ചാത്യസാഹിത്യങ്ങളിലും ശാസ്ത്രങ്ങളിലും കാണാൻ കഴിയും.

ആധുനികകാലഘട്ടത്തിലേയ്ക്കു കടക്കുമ്പോൾ ശാസ്ത്രം എന്ന പദംകൊണ്ടു വിവക്ഷിക്കുന്നതു് ഇന്നത്തെ രീതിയിലുള്ള പാശ്ചാത്യശാസ്ത്രത്തെയാണ്. അതു് കലകളിൽ ഏറെക്കുറെ സ്വാധീനത ചെലുത്തിയിട്ടുള്ളതായിക്കാണാം. ശാസ്ത്രത്തിന്റെ വളർച്ചയനുസരിച്ചു് വ്യക്തമായ രൂപഭേദം ഏററവുമധികം കൈക്കൊണ്ടിട്ടുള്ളതു് ചിത്രകലയാണ്. എന്നാൽ സാഹിത്യത്തിലും ശാസ്ത്രത്തിന്റെ കൈമുദ്രകൾ അവ്യക്തമായി പതിയാതിരുന്നില്ല. ശാസ്ത്രകാരന്റെ യാഥാർത്ഥ്യവാദമല്ലെ, വാസ്തവത്തിൽ റീയലിസ്റ്റ് സാഹിത്യത്തിനു പ്രേരണനൽകിയതു്? ഏതു ലോകരഹസ്യവും കണ്ടുപിടിക്കാമെന്നുള്ള തികഞ്ഞ ആത്മവിശ്വാസം പത്തൊമ്പതാംനൂററാണ്ടിലെ ശാസ്ത്രത്തിനുണ്ടായിരുന്നു. ഇരുപതാംനൂററാണ്ടിലേയ്ക്കു കടന്നപ്പോഴയ്ക്കും ശാസ്ത്രത്തിന്റെ നിലപാടിനു് ഇളക്കം കണ്ടുതുടങ്ങി. ഈ രണ്ടു്

അവസ്ഥാഭേദങ്ങളും അതാതുകാലത്തെ തത്വചിന്തയിലും സാഹിത്യത്തിലും പ്രതിഫലിച്ചുകാണാം.

മേൽപ്പറഞ്ഞതുപോലെ സാഹിത്യവും ശാസ്ത്രവും തമ്മിൽ ബന്ധംപുലർത്തുന്നുണ്ടെങ്കിലും, ആദ്യകാലത്തെ കൈകോർത്തുപിടിച്ചുകൊണ്ടുള്ള ആ ചങ്ങാതിത്തം ഇന്നു കാണുന്നില്ല. ശാസ്ത്രം മനുഷ്യന്റെ പുതിയ പുതിയ ആവശ്യങ്ങളെ നിറവേററിക്കൊണ്ടു് മുന്നോട്ടുപറക്കുകയാണു്. സാഹിത്യമോ? അടിതെററിവീണു് ഉഴലുകയാണു്; മിഥ്യാമോഹങ്ങളുടെ പിന്നാലെ തെണ്ടുകയാണു്. അപ്പോൾ, ഇന്നത്തെനിലയ്ക്കു ശാസ്ത്രത്തിന്നു് സഹായം നല്കാൻ പുരോഗമനോന്മുഖമായ സാഹിത്യം നന്നെ കുറവാണെന്നുതന്നെ പറയണം. ഈ കുറവു് നികത്തിയേ തീരൂ. തലച്ചോറിന്റേയും ഹൃദയത്തിന്റേയും പ്രതിനിധികളായ ശാസ്ത്രവും സാഹിത്യവും പരസ്പരം അകന്നുപോകാതെ കൂടുതൽ അടുത്തുചേരണം. എന്നാൽ മാത്രമേ രണ്ടിനും പരിപൂർണ്ണത കൈവരികയുള്ളു. ഇതു് ഒരു ഭംഗിക്കുവേണ്ടി പറയുകയല്ല. ശാസ്ത്രവും സാഹിത്യവും തമ്മിലുള്ള അകൽച്ച കാരണം നാം ഒരാപൽഘട്ടത്തിൽ എത്തിയിരിക്കുന്നു എന്നു പറയാം. ശാസ്ത്രം കുതിച്ചുകൊണ്ടു് ഹൈഡ്രജൻ ബോംബോളം എത്തിയിരിക്കുന്നു. തല്പരകക്ഷികൾ ശാസ്ത്രത്തിന്റെ കഴിവുകളെ അങ്ങേ അററംവരെ ദുരുപയോഗപ്പെടുത്തിക്കൊണ്ടുവരികയാണു്. ഇതിന്നു് ശാസ്ത്രത്തെപ്പഴിച്ചിട്ടു കാര്യമില്ല. രാജ്യത്തിന്റെ വിധിയെഴുതുവാൻ അധികാരമുള്ള ജനങ്ങൾക്കു് കാര്യംപറഞ്ഞുകൊടുക്കുകയേ ഗതിയുള്ളു. ഗഹനങ്ങളായ ശാസ്ത്രീയവിഷയങ്ങളെ ലളിതവും സുമധുരവുമായി സാധാരണജനങ്ങളിലേയ്ക്കു പകർന്നുകൊടുക്കേണ്ടതു ശാസ്ത്രകാരന്റേയും സാഹിത്യകാരന്റേയും ചുമതലയാണല്ലോ.

ലോകത്തിലെ സാഹിത്യകാരന്മാരായ ശാസ്ത്രകാരന്മാർ തങ്ങൾക്കു് പൊതുജനങ്ങളോടുള്ള ഈ കടമ എത്രകണ്ടു നിറവേററിയിട്ടുണ്ടെന്നു നമുക്കു് പരിശോധിയ്ക്കാം. ഈ കാര്യത്തിൽ ഏററവുമധികം മുന്തിനില്ക്കുന്നതു് എച്ച്. ജി. വെത്സാണു്. അദ്ദേഹം മികച്ച ഒരു ശാസ്ത്രകാരനും സാഹിത്യകാരനുമായിരുന്നു. അദ്ദേഹം തന്റെ സാഹിത്യപരിശ്രമങ്ങളുടെ ആദ്യകാലങ്ങളിൽ വെറും ശാസ്ത്രീയ സംഗതികളെ മാത്രം അടിസ്ഥാനപ്പെടുത്തി നോവലുകളും ചെറുകഥകളുമെഴുതി. വിദഗ്ദ്ധനായ ഒരു തൂലികാകാരനായതോടുകൂടി അദ്ദേഹം തന്റെ ശ്രദ്ധ ഗുരുതരമായ ഗ്രന്ഥനിർമ്മിതിയിലേയ്ക്കു പതിപ്പിയ്ക്കാൻ തുടങ്ങി. അതിന്റെ ഫലമാണു് അദ്ദേഹത്തിന്റെ "ലോകചരിത്രം", "ജീവന്റെ ചരിത്രം" എന്നീ ലോകോത്തരകൃതികൾ. അഗാധവും ശാസ്ത്രമാത്രവുമായ ഗ്രന്ഥങ്ങളാണവ. എന്നാൽ, വെത്സിന്റെ സുന്ദരമായ ശൈലി ഈ ഗ്രന്ഥങ്ങൾക്കു് കൂടുതൽ മാധുര്യവും ചൈതന്യവും നല്കി. ഇങ്ങിനെ ശാസ്ത്രത്തെയും സാഹിത്യത്തെയും കൂട്ടിയിണക്കിക്കൊണ്ടു കൈകാര്യം ചെയ്തുപോന്ന ശാസ്ത്രകലാസാഹിത്യവല്ലഭനായിരുന്നു വെത്സ്.

ഇതുപോലെ തന്നെ ഫ്രാൻസിൽ യൂൾസ്‌വേൺ ആധുനികശാസ്ത്രത്തിന്റെ നേട്ടങ്ങളെ ഉപയോഗപ്പെടുത്തി രസകരങ്ങളായ ചെറുകഥകൾ ഫ്രഞ്ചുഭാഷയിൽ എഴുതിയിട്ടുണ്ടു്. റഷ്യയിലും ഇത്തരത്തിലുള്ള ശാസ്ത്രകലാസാഹിത്യങ്ങൾ ധാരാളം വളർന്നിട്ടുണ്ടു്. ഈ പ്രസ്ഥാനത്തിന്റെ പ്രണേതാവു് മാക്സിംഗോർക്കി തന്നെയായിരുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ കുട്ടികൾക്കായി ശാസ്ത്രീയ വിഷയങ്ങളെ അധികരിച്ചുള്ള ഒട്ടേറെ നോവലുകൾ എഴുതപ്പെട്ടിട്ടുണ്ടു്. ഇങ്ങിനെ ഒരു പുതിയ സാഹിത്യം–ശാസ്ത്രകലാസാഹിത്യം–ഉടലെ

ടുക്കത്തക്കവണ്ണം ശാസ്ത്രം സാഹിത്യത്തിൽ സ്വാധീനം ചെലുത്തി. ഈ നോവലുകളുടേയും കഥകളുടേയും ഇതിവൃത്തം പഴയ രീതിയിലുള്ള യുദ്ധമൊ പ്രേമമോ അല്ല; പ്രകൃതിരഹസ്യങ്ങൾ പിടിച്ചുപററാനുള്ള മനുഷ്യൻെറ അവിശ്രമസമരത്തിൻെറ ചരിത്രമാണ്. "ഹാം ലററി"ലും "ഒഥല്ലോയി"ലും ചിത്രീകരിച്ചിട്ടുള്ള സ്നേഹത്തിൻെറയും അസൂയയുടേയും കഥയ്ക്കുള്ളതിലൊട്ടും കുറയാത്ത വികാരതീക്ഷ്ണത കണ്ടുപിടുത്തത്തിൻേറയും ഗവേഷണത്തിൻേറയും ഗണിതത്തിൻേറയും കഥയ്ക്കുമുണ്ടെന്ന് ഒരു വിമർശകൻ പറഞ്ഞിട്ടുള്ളതു് ഇവിടെ ഓർമ്മിയ്ക്കാതെ വയ്യ.

ശാസ്ത്രകാരൻ തൻെറ കടമ ഇക്കാര്യത്തിൽ എത്രകണ്ടു നിറവേററിയിട്ടുണ്ട്. അവൻ ഒരു സവിശേഷസൃഷ്ടി എന്ന നിലയിൽ ഒററപ്പെട്ടു നില്ക്കുയാണോ? ശാസ്ത്രം ശാസ്ത്രത്തിനുവേണ്ടി എന്നു വാദിയ്ക്കുന്ന പഴയ തലമുറക്കാർ ഇല്ലാതായിക്കഴിഞ്ഞിട്ടില്ലെങ്കിലും, ശാസ്ത്രീയാഭിവൃദ്ധിയിൽ സാധാരണ ജനങ്ങളേയും പങ്കാളികളാക്കേണ്ട ആവശ്യം മനസ്സിലാക്കിയിട്ടുള്ള ശാസ്ത്രകാരന്മാരുടെ ഒരു പുതിയ തലമുറ വളൎന്ന് വരുന്നുണ്ടെന്നുള്ളതു ആശ്വാസപ്രദംതന്നെ. ശാസ്ത്രം ജനങ്ങൾക്കുള്ളതാണ്. ജനങ്ങൾ ശാസ്ത്രത്തിന് ആവശ്യവുമാണ്. അതുകൊണ്ടു് ശാസ്ത്രത്തിനും ജനങ്ങൾക്കും പൊതുവെയുള്ള ഒരു സാഹിത്യം വളൎന്നുവരേണ്ട ആവശ്യം ഈ തലമുറ നല്ലപോലെ മനസ്സിലാക്കിയിട്ടുണ്ട്.

ജീൻസിൻെറ "മിസ്റ്റീരിയസ് യൂനിവേഴ്സ്" എന്ന ശാസ്ത്രഗ്രന്ഥത്തിൻെറ കോപ്പികൾ മികച്ച നോവലുകളെക്കാളേറെ ചൂടോടുകൂടി വിററഴിഞ്ഞിട്ടുണ്ട്. സി.എച്ച് വാഡിങ്ടൻ, ജെ. ബി. എസ്സ്. ഹാൾഡേയൻ, പി. എം. എസ്സ്. ബ്ളാക്കററ്, ജെ. ഡി. ബെൎണ്ണൽ, പ്രഫസർ ലവി തുടങ്ങിയ ഒന്നാംകിട ശാസ്ത്രകാരന്മാർ ജനങ്ങൾക്കു മനസ്സിലാകുന്ന ഭാഷയിൽ ശാസ്ത്രീയങ്ങളായ ഗഹനതത്വങ്ങളെപ്പററി പല ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. ബ്ളാക്കററ് ഇയ്യിടെ ആററം ബോംബിനെപ്പററി എഴുതിയ പുസ്തകമാണ് വാസ്തവത്തിൽ അതിൻെറ ഭയങ്കര ഭവിഷ്യത്തുകളെപ്പററി ജനങ്ങൾക്കും രാജ്യതന്ത്രജ്ഞന്മാൎക്കും ശരിയായ ബോധമുണ്ടാക്കിയതു്. ഇങ്ങിനെ ശാസ്ത്രകാരൻ സാഹിത്യത്തിലും സാഹിത്യകാരൻ ശാസ്ത്രത്തിലും കൈകാൎയ്യം ചെയ്തു് രണ്ടിനേയും കൂട്ടിയിണക്കി ജനങ്ങളുടെ സ്വത്താക്കിക്കൊടുത്ത കഥ ആവേശകരമാണ്. എന്നാൽ, ഇൻഡ്യയിലാണെങ്കിൽ ഈ പ്രസ്ഥാനം വേണ്ടത്ര വളൎന്നിട്ടില്ല. നമ്മുടെ മലയാളത്തിലാണെങ്കിൽ പറയാനുമില്ല. ഒരൊററ എഴുത്തുകാരനും ഇതിൻെറ പ്രാധാന്യത്തെക്കുറിച്ചു് വേണ്ടത്ര ആലോചിച്ചിട്ടില്ലെന്നു തോന്നുന്നു. ശാസ്ത്രീയ വിഷയങ്ങളെ അധികരിച്ചുള്ള ലേഖനങ്ങൾപോലും മലയാളത്തിൽ വളരെ കുറവാണ്. എന്നുതന്നെയല്ല, ശാസ്ത്രകാരന് സാഹിത്യത്തിൽ കൈകാൎയ്യം ചെയ്യാൻ അധികാരമില്ലെന്നും, തങ്ങൾ ശാസ്ത്രകാരന്മാരുടെ സാമ്രാജ്യത്തിലേയ്ക്കു പൈ്വരം കെട്ടുത്തുവാൻ വരുന്നില്ലെന്നും വരെ ചില സാഹിത്യകാരന്മാർ എത്തിയിരിയ്ക്കുന്നു. ഇതു് ഏററവും തെററായ ഒരു നിലപാടാണ്. ഈ തെററു തിരുത്താൻ ശാസ്ത്രകാരന്മാരായ സാഹിത്യകാരന്മാരും, സാഹിത്യകാരന്മാരായ ശാസ്ത്രകാരന്മാരും വളൎന്നു വരികതന്നെ വേണം.

(കോഴിക്കോട്ടു് എ. ഐ. ആറിൻെറ അനുവാദത്തോടുകൂടി.)

# യശ്പാലിനെപ്പററി

## പി. ഏ. വാരിയർ

മലയാളം വായനക്കാക്ക് മിക്കവാറും അപരിചിതനായ ഒരുത്തമസാഹിത്യകാരനാണ് യശ്പാൽ. അദ്ദേഹത്തിൻെറ ഒന്നോ രണ്ടോ കഥകളേ മലയാളത്തിലെ പത്രങ്ങളിൽ പ്രസിദ്ധീകരിച്ച് കണ്ടിട്ടുള്ളു. ഏറെത്താമസിയാതെ അദ്ദേഹത്തിൻെറ ഒന്നാംതരം നോവലുകൾ മലയാളത്തിൽ വായിക്കാൻ കിട്ടുമെന്നുകൂടി കൂട്ടത്തിൽപ്പറഞ്ഞുവെക്കട്ടെ. പ്രചാരവേലയല്ലേ.

പഞ്ചാബിൻെറ വടക്കേ അററത്തുള്ള കാംഗഡാജില്ലയിലാണ് യശ്പാലിൻെറ മാതാപിതാക്കൾ പാർത്തിരുന്നതു്. പ്രകൃതിയുടെ വിലാസരംഗമായ ആ പ്രദേശം തലയുയർത്തിനില്ക്കുന്ന മലകളാൽ ചുററപ്പെട്ടതാണ്. സൗന്ദര്യവും സൗരഭ്യവും സാരസ്യവും ഒത്തിണങ്ങി നൃത്തം തുള്ളുന്ന ആ മനോഹരഭൂവിഭാഗം—പ്രകൃതി 'ലാളനാശ്ലേഷാനുകൂലമായ ബാലഭാവം' കൈക്കൊണ്ടു് കളിയാടുന്ന ആ പ്രദേശം—സന്ദർശകരിൽ തീവ്രമായ സ്വാധീനശക്തി ചെലുത്താതിരിക്കയില്ല. യശ്പാൽ ബാല്യകാലം മിക്കവാറും കഴിച്ചുകൂട്ടിയതു് ഫിറോസ്പൂർ കാൻടൺമെൻറിലായിരുന്നു. അവിടെയാകട്ടെ കാംഗഡായിലെ പൂത്തുനില്ക്കുന്ന വള്ളികളുടെ മർമ്മരസ്വരത്തിനു പകരം പട്ടാളക്കാരുടെ ബൂട്ട്സിൻെറ ശബ്ദമാണ് എപ്പോഴും കേൾക്കുക; പർവ്വതങ്ങളുടെ പഞ്ചമനാദത്തിനു പകരം കവാത്തിൻെറ കല്പനകളാണ് മുഴങ്ങിക്കേൾക്കുക; പ്രകൃതിയുടെ പ്രശാന്തമനോഹരമായ മടിത്തടത്തിനു പകരം കടുത്ത അച്ചടക്കവും ശകാരവും നിറഞ്ഞ കക്കശമായ അന്തരീക്ഷമാണ് അനുഭവപ്പെടുക!

അങ്ങിനെ യശ്പാൽ എന്ന വ്യക്തിയിൽ അന്യോന്യവിരുദ്ധങ്ങളായ രണ്ടു വശങ്ങളുണ്ടായി; കാംഗഡായിലെ കവിയായ യശ്പാലും, കാൻടൺമെൻറിലെ വിപ്ലവകാരിയായ യശ്പാലും. ഭാവനാന്തരീക്ഷത്തിൽ അതിദൂരം പറന്നുപായുന്ന ഒരു കവിയും, ജീവിതയാഥാർത്ഥ്യങ്ങളാൽ വീർപ്പുമുട്ടി പരിവർത്തനത്തിനുവേണ്ടി പരിശ്രമിക്കുന്ന ഒരു വിപ്ലവകാരിയും അദ്ദേഹത്തിൽ കുടികൊള്ളുന്നു. ഈ രണ്ടു വശങ്ങളുടേയും നിഴൽപ്പാടുകൾ അദ്ദേഹത്തിൻെറ കലാസൃഷ്ടികളിലും കാണാം.

ആര്യസമാജക്കാരിയായ അമ്മയുടെ നിർദ്ദേശപ്രകാരം കാംഗഡാഗുരുകുലത്തിലാണ് വിദ്യാഭ്യാസം തുടങ്ങിയതെങ്കിലും, ആ അന്തരീക്ഷം പിടിയ്ക്കായ്കയാൽ, യശ്പാൽ ലാഹോർ ഡി. ഏ. വി. കോളേജിൽച്ചേർന്ന് മട്രിക്കുലേഷൻ ജയിച്ചു. 1920-ലെ നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുത്തു് കോളേജ്‌വിട്ട്, അദ്ദേഹം നാട്ടിമ്പുറങ്ങളിൽ കോൺഗ്രസ്സ് പ്രചാരവേലചെയ്തുകൊണ്ടു് സഞ്ചരിയ്ക്കാൻ തുടങ്ങി. ആ ജീവിതത്തിൽ ആത്മസംതൃപ്തി കൈവരാതെ അദ്ദേഹം ലാലാലജ്പത്റായിയുടെ നാഷനൽ കോളേജിൽച്ചേർന്ന് സർവ്വകലാശാലാ വിദ്യാഭ്യാസം പൂർത്തിയാക്കി, ആ കോളേജിൽത്തന്നെ അദ്ധ്യാപകനായി ജോലിയിൽ പ്രവേശിച്ചു. പ്രവർത്തനവ്യഗ്രമായ ആത്മാവിന്ന് ആ വിദ്യാലയാന്തരീക്ഷത്തിൽ ശ്വാസം മുട്ടുന്നതായ്

ത്തോന്നുകയാൽ, അദ്ദേഹം അതുവിട്ട് 'ഇൻഡ്യൻ സോഷ്യലിസ്റ്റ് ഡെമോക്രാറ്റ് ഫോഴ്സിൽ' ചേർന്നു.

നാഷനൽ കോളേജിൽ യശ്പാലിന്റെ സഹപാഠികളായിരുന്നു ഭഗത്സിങ്ങ്, സുഖദേവ് മുതലായവർ. 1929-ലെ അസംബ്ലിബോംബ്കേസ്സിനെ തുടർന്ന് ഭഗത്സിങ്ങ് മുതലായവരെ അറസ്റ്റുചെയ്യുകയും ബോംബുഫാക്ടറി കണ്ടുപിടിയ്ക്കുകയും ചെയ്തതോടുകൂടി യശ്പാലും അതിൽ ഭാഗഭാക്കെന്ന നിലയിൽ അപരാധിയായി. അദ്ദേഹം എങ്ങിനെയോ ഓടി രക്ഷപ്പെട്ട് ഒളിവിൽ അഭയംതേടി. 1932-ൽ അലഹബാദിൽവെച്ച് പോലീസുകാർ ഗൂഢവസതി ആക്രമിച്ച് അദ്ദേഹത്തെ പിടിച്ചറസ്റ്റുചെയ്തു. 14 കൊല്ലത്തെ കഠിനതടവ് വിധിയ്ക്കപ്പെട്ടു. 6 കൊല്ലത്തോളം ആ നരകജീവിതം കഴിച്ചുകൂട്ടിയതിന്റെ ഫലമായി ദേഹത്തിന് കാര്യമായ സുഖക്കേടുകൾ ബാധിച്ചുവെങ്കിലും അദ്ദേഹം ഒരു നല്ല എഴുത്തുകാരനായി പുറത്തുവന്നു. സംസ്ഥാനങ്ങളിൽ കോൺഗ്രസ്സ്മന്ത്രിസഭ നിലവിൽവന്ന് പല വിപ്ലവകാരികളേയും വിട്ടയച്ച കൂട്ടത്തിലാണ് യശ്പാലിനേയും വിട്ടയച്ചതു്.

ജെയിലിൽനിന്ന് വിമുക്തനായെങ്കിലും പഞ്ചാബിലേയ്ക്ക് കടക്കാൻ പാടില്ല എന്ന നിരോധനാജ്ഞ ഉണ്ടായിരുന്നതിനാൽ അദ്ദേഹം ലക്നോവിൽ താമസമാക്കി 'വിപ്ലവം' എന്ന പേരിൽ ഒരു മാസിക തുടങ്ങി. രണ്ടുകൊല്ലത്തിനുള്ളിൽ വലിയൊരു ജാമ്യസംഖ്യ ആവശ്യപ്പെട്ട് ഗവർമ്മെണ്ട് ആ പത്രം ചവിട്ടിത്തേച്ചുകളഞ്ഞു. പിന്നെ യശ്പാൽ പുസ്തകമെഴുത്തിലേർപ്പെട്ടു. 1941-ൽ രാജ്യരക്ഷാനിയമപ്രകാരം അദ്ദേഹം വീണ്ടും അറസ്റ്റ് ചെയ്യപ്പെട്ടു. മൂന്നുകൊല്ലത്തോളം ജയിലിൽ കിടന്നതിനുശേഷം 1944-ൽ വിമുക്തനായി ഇപ്പോൾ ഗ്രന്ഥരചനയിൽ തന്നെ ഏർപ്പെട്ടിരിയ്ക്കയാണ്.

യശ്പാലിന്റെ ജീവിതം തന്നെ ഒരു നാടകമാണ്; വീരം, ഭയാനകം, ശൃംഗാരം എന്നിങ്ങനെ വിവിധരസങ്ങൾ കൈകോർത്തു് കളിയാടുന്ന ഒരു നാടകം. അദ്ദേഹത്തിന്റെ വിവാഹവും ഒരു നാടകീയരീതിയിലാണ് നടന്നതു്.

അന്ന് അദ്ദേഹം ബറേലി സെൻട്രൽ ജയിലിലായിരുന്നു. 10 കൊല്ലത്തെ ശിക്ഷ അനുഭവിച്ചു തീർക്കാൻ മുന്നിൽക്കിടക്കുന്നു! ഒരു ദിവസം പെട്ടെന്ന് ജയിലിന്റെ വാതിൽ തുറക്കപ്പെട്ടു. ഒരു യുവതി യശ്പാലിന്റെ മുന്നിൽവന്നുനിന്നു പറഞ്ഞു- ഞാൻ നിങ്ങളെ വിവാഹം ചെയ്യാൻ ആഗ്രഹിക്കുന്നു.... കഴിഞ്ഞു, രണ്ടുപേരും കടലാസ്സിൽ കയ്യൊപ്പിട്ടു. യുവതി പുറത്തേയ്ക്ക് പോയി. ആ ഭയാനകമായ ആയസകവാടങ്ങൾ ഖടഖടശബ്ദത്തോടെ അടഞ്ഞു. കല്യാണവും കഴിഞ്ഞു. ലാഹോറിലെ സുപ്രസിദ്ധ കപ്പൂർകുടുംബത്തിലെ ഒരംഗമായ പ്രകാശവതിയായിരുന്നു ആ യുവതി. ഒളിഞ്ഞും തെളിഞ്ഞുമിരുന്ന് ഇന്ത്യൻ വിപ്ലവപ്രസ്ഥാനത്തിൽ ഗണ്യമായ പങ്കെടുത്ത ഒരു വീരവനിതയാണ് അവർ. ഈയിടെയായി ഈ ദമ്പതിമാർ സാഹിത്യയജ്ഞത്തിന് ദീക്ഷയെടുത്തിരിയ്ക്കയാണ്.

അഞ്ചെട്ടു കൊല്ലത്തിനിടയ്ക്ക് അരഡസൻ ഒന്നാംതരം നോവലുകളും എട്ട് ചെറുകഥാസമാഹാരങ്ങളും കാമ്പേറിയ കുറെ പ്രബന്ധസമാഹാരങ്ങളും പ്രസിദ്ധീകരിച്ച്, ബംഗാളിൽ ശരച്ചന്ദ്രനും ഹിന്ദി

യിൽ പ്രേംചന്ദും ഇരിക്കുന്ന റിസ്സർവ്വ്ഡ് സീററുകളിൽ കയറി ഇരിപ്പുറപ്പിച്ച ഒരു അത്ഭുതസാഹിത്യകാരനാണ് യശ്പാൽ. ആത്മവിസ്മൃതിയിൽ ഉറങ്ങിക്കിടക്കുന്ന സമുദായത്തെ തൂവൽത്തുമ്പുകൊണ്ട് തോണ്ടിയുണർത്തുവാൻ അദ്ദേഹത്തിന് അസാധാരണമായ ഒരു സാമർത്ഥ്യമുണ്ട്. യശ്പാലിൻെറ 'ദേശദ്രോഹി' എന്ന നോവലിനെപ്പററി പ്രസിദ്ധ സാഹിത്യകാരനും വിമർശകനും തത്വചിന്തകനുമായ രാഹുൽസാംകൃത്യായൻ അഭിപ്രായപ്പെട്ടിരിക്കയാണ്—'ലോകത്തിലെ ഏതു സമൃദ്ധഭാഷയിലേയും ഉത്തമാഖ്യായികകളോടു കിടപിടിക്കാൻ കഴിയുന്നതാണു 'ദേശദ്രോഹി'. യശ്പാലിൻെറ പ്രധാന നോവലുകളായ 'ദേശദ്രോഹി'യും 'ദാദാകാമ്രേഡും' കോൾമയിർക്കൊള്ളിക്കുന്ന രസികൻ നോവലിൻെറ രൂപത്തിൽ ഇൻഡ്യയുടെ രാഷ്ട്രീയമായ വികാസക്രമം ചിത്രീകരിക്കുന്നതാണ്. ദേശദ്രോഹി, ഇന്ത്യയിലെ രാഷ്ട്രീയജീവിതത്തിനപ്പുറമേ, വസീറിസ്ഥാൻ, ഗസനി, റഷ്യ എന്നിങ്ങിനെ അന്താരാഷ്ട്രീയപശ്ചാത്തലത്തോടുകൂടി കെട്ടിപ്പടുക്കപ്പെട്ട ഒരു നോവലത്രേ.

യശ്പാലിൻെറ കലാസൃഷ്ടികളിലെല്ലാം, നേരത്തെ പറഞ്ഞതുപോലെ, ഭാവനാശാലിയായ ഒരു കവിയും വിപ്ലവകാരിയായ ഒരു രാഷ്ട്രീയപ്രവർത്തകനും പരസ്പരം ഏററുമുട്ടുന്നു. ആ സമഞ്ജസമായ സംഘട്ടനത്തിൻെറ ഫലമായി തീപ്പൊരിചിതറുന്ന നോവലുകളും കഥകളുമാണ് ഉടലെടുക്കുന്നതു്. വിമർശകന്മാരുടെ അഭിപ്രായത്തിൽ, അദ്ദേഹം ഈ തലമുറയുടെയല്ല, ഭാവി തലമുറയുടെ എഴുത്തുകാരനാണ്.

പക്ഷപാതച്ചുവയുള്ള പ്രചാരവേലയ്ക്കു് അനർഹമായ സ്ഥാനം കൊടുക്കാതെ, രാഷ്ട്രീയവും സാമുദായികവുമായ പ്രശ്നങ്ങളുടെ എല്ലാ വശങ്ങളിലേക്കും വെളിച്ചം വീശുവാൻ കെല്പേറിയ അസുലഭമായ ഒരാഖ്യാനരീതി അദ്ദേഹത്തിന് സ്വാധീനമാണു്. നോവൽ വായിച്ചുപോകുമ്പോൾ, നിങ്ങളറിയാതെ, കഴിഞ്ഞ ഒരു കാൽ ശതാബ്ദകാലത്തെ ഇന്ത്യൻ രാഷ്ട്രീയജീവിതം, ഒരു സിനിമയിലെന്നതുപോലെ, നിങ്ങളുടെ മുന്നിലൂടെ കടന്നു പോകും. ആ രാഷ്ട്രീയജീവിതത്തിലെ കൊടുമ്പിരിക്കൊണ്ട നാനാപ്രശ്നങ്ങൾ നിങ്ങളുടെ മുന്നിൽ അണിനിരക്കും, അവയുടെ യഥാർത്ഥരൂപത്തിൽ വിവിധരാഷ്ട്രീയകക്ഷികളുടെ നിലപാടുകളും അവയുടെ അന്യോന്യസംഘട്ടനങ്ങളും, വ്യക്തിജീവിതത്തിൻെറ പശ്ചാത്തലത്തിൽ, തികച്ചും സജീവമായ നിലയിൽ, നിങ്ങളുടെ മനോമുകുരത്തിൽ നിഴലിക്കും.

വ്യക്തിജീവിതവും സമുദായ ജീവിതവും കൂടി, പ്രക്ഷുബ്ധമായ ഒരു രാഷ്ട്രീയാന്തരീക്ഷത്തിൽ, നുരഞ്ഞു പതഞ്ഞു മുന്നോട്ടു പോകുന്ന ആ അത്ഭുതദൃശ്യം നമ്മുടെ നോവലുകളിൽ വളരെ ചുരുക്കമാണ്. ആകർഷകമായ ആ ടെക്നിക്കെടുത്തു് കൈപ്പിഴപററാതെ പെരുമാറിയ മലയാളത്തിലെ എഴുത്തുകാരിൽ കേശവദേവും തകഴിയും പ്രധാനസ്ഥാനം അർഹിക്കുന്നു. ദേവിൻെറ 'ഭ്രാന്താലയം' ഈ ഘട്ടത്തിൽ സ്മരിക്കാതിരിക്കാൻ നിവൃത്തിയില്ല. രാഷ്ട്രീയപ്രശ്നങ്ങളും വ്യക്തിജീവിതവുംകൂടി കുഴഞ്ഞു മറിയുന്ന ഒരന്തരീക്ഷമാണല്ലോ 'ഭ്രാന്താലയ'ത്തിൽ. അത്യന്തം സൂക്ഷിച്ചു് കൈകാര്യം ചെയ്യേണ്ട ഈ ടെക്നിക് അത്ഭുതകരമായ കൈയ്യൊതുക്കത്തോടെ യശ്പാൽ തൻെറ നോവലുകളിൽ ഉപയോഗപ്പെടുത്തിയിരിക്കുന്നു. ഇന്ത്യയിലെ മാത്രമല്ല, വസീറിസ്ഥാനി

ലേയും തുർക്കിസ്ഥാനിലേയും ഗസനിയി ലേയും റഷ്യയിലേയും രാഷ്ട്രീയജീവിതം ഒരു വ്യക്തിയുടെ ജീവിതകഥയിലൂടെ അങ്ങിനെ മുന്നോട്ട പോകുന്നതു് ഒരസുല ഭമായ കാര്യയാണ്.

'പ്രയോജനമുള്ള കലാസൃഷ്ടി ചെയ്യുക യാണ് കലാകാരന്റെ കർത്തവ്യം. എന്താ ണീപ്രയോജനം? സമുദായത്തിനു് വള ർച്ചയും വികാസവും നൽകി അതിനെ പൂർണ്ണതയിലേക്കു് നയിക്കുക—അതാണ് എല്ലാ പ്രവർത്തനത്തിന്റെയും സാമുദായി കമായ പ്രയോജനം' എന്നാണ് യശ് പാൽ സാഹിത്യസൃഷ്ടിയുടെ ആദർശ ത്തെപ്പററി പറയുന്നതു്. എഴുത്തുകാരനു് സമുദായവുമായി ബന്ധപ്പെടാത്ത ഒരു നിലനില്പേ ഇല്ലെന്നു് അദ്ദേഹം വിശ്വ സിക്കുന്നു. അനുഭൂതികളുടെ യാഥാർത്ഥ്യവും ആദർശങ്ങളുടെ ഭാവനയുംകൂടി കലാസൃഷ്ടി യുണ്ടാക്കുന്നു. ആദർശമില്ലെങ്കിൽ നമുക്കു് ജീവിതാഭിലാഷം തന്നെ ഇല്ലാതാവും. യാഥാർത്ഥ്യംകൊണ്ടു തൃപ്തിപ്പെടാൻ സാധി ക്കാതെവരുമ്പോഴാണ് ആദർശം മുന്നിൽവരു ന്നതു്. യാഥാർത്ഥ്യത്തിന്റെ ബീഭത്സസത്യം നഗ്നരൂപത്തിൽ കാണിച്ചു് അതിനോടു് വെറുപ്പുണ്ടാക്കി, അതിൽനിന്നു് മുക്തിനേ ടുവാൻ അദമ്യമായ അഭിലാഷശക്തി ഉള വാക്കണം. നമ്മുടെ മുന്നിലുള്ള യാഥാർത്ഥ്യ മെന്താണ്? വർഗ്ഗസമരവും രാഷ്ട്രങ്ങൾ തമ്മിലുള്ള സംഘർഷവും. സമുദായശരീര ത്തിലെ ഈ ബീഭത്സരോഗത്തെ മൂടിവെ ക്കാനല്ല സാഹിത്യവും നീതിയും കലകളും ശ്രമിക്കേണ്ടതു്. നമ്മുടെ സംസ്കാരം അതി നെ ആവരണം ചെയ്യാൻ ശ്രമിക്കുന്നതു് ശരിയല്ല. നമ്മെപ്പോലെതന്നെ സംസ്കാര സമ്പന്നരാവാൻ സാധിക്കാത്തലക്ഷക്കണ ക്കിനുള്ള ജനങ്ങളും മനുഷ്യർതന്നെയല്ലേ? അവരുടെ ചീൽക്കാരം കലയുടെ ആവരണ ത്തിൽ മൂടിവയ്ക്കാൻ സാദ്ധ്യമല്ല. രോഗപീ ഡിതമായ സമുദായശരീരം മലക്കെത്തു റന്നു് ആ രോഗകാരണങ്ങളെ ഉന്മൂലനം ചെയ്യുകയായിരിക്കണം നമ്മുടെ ലക്ഷ്യം. കലാകാരൻ ചാരണന്മാരെപോലെയും ഗന്ധർവ്വന്മാരെപ്പോലെയും സൌന്ദര്യഗാനം പാടിയാൽ പോരാ; വികാസവും പൂർണ്ണത യും നേടാനുള്ള സാമൂഹ്യപ്രയത്നത്തിൽ അദമ്യമായ അഭിലാഷമുളവാക്കുകയും, ആ അഭിലാഷത്തെ വിവേകപൂർവ്വമായ അപ ഗ്രഥനത്തിന്റെ ഫലമായി സജീവവും സമു ജ്വലവുമാക്കിത്തീർക്കാൻ ശ്രമിക്കുകയുംകൂടി വേണം....യശ്പാലിന്റെ കലാചിന്തക ളുടെ ഒരേകദേശരൂപമാണിതു്.

# ഒരു യാത്രാസ്മരണം

## I

ഡാക്ടർ കെ. ഗോദവർമ്മ

ലണ്ഡൻ സർവ്വകലാശാലയിൽ ഉപരിവിദ്യാഭ്യാസം പൂർത്തിയാക്കി നാട്ടിലേക്കു് മടങ്ങുന്നതിനു മുൻപു് എന്റെ പ്രൊഫസറോടു് യാത്രചോദിക്കുന്നതിനായി ഞാൻ അദ്ദേഹത്തിന്റെ വസതിയിൽ ചെന്നു. പലതും സംസാരിച്ചിരുന്നതിനു ശേഷം ഗുരുമുഖത്തിൽനിന്നും ഏതാണ്ടു് ആജ്ഞാരൂപമായി അന്ത്യമായ ഒരു അഭ്യർത്ഥനം ഉണ്ടായതു് സാഹിത്യഗുണംകൊണ്ടും മററും സംപുഷ്ടമാകാത്ത ദ്രാവിഡഭാഷകളിൽ ചിലതിനെപ്പററിയെങ്കിലും ഒരു പഠനം നടത്തണമെന്നായിരുന്നു. ഭാഷാശാസ്ത്രവിഷയകമായി ആര്യഭാഷകളുടേയും ദ്രാവിഡഭാഷകളുടേയും പരസ്പരസംസർഗ്ഗത്തിന്റെ പ്രേരണകൾ ഇനിയും ഗവേഷണാർഹമായിട്ടിരിക്കുന്നതേയുള്ളുവെന്നും ശാസ്ത്രീയമായ പരിശീലനം സിദ്ധിച്ചിട്ടുള്ളവർ ഈ വിഷയത്തിൽ കൂടുതൽ തെളിച്ചം ഉണ്ടാക്കുവാൻ ഔന്മുഖ്യം പ്രദർശിപ്പിക്കേണ്ടതാണെന്നും ഉള്ള അദ്ദേഹത്തിന്റെ ഇംഗിതം നല്ലതുപോലെ മനസ്സിലാക്കിയിരുന്ന ശിഷ്യഗണത്തിൽ ഒരാളായിരുന്നു ഞാൻ. ഇക്കാര്യത്തിൽ എന്നാൽ കഴിയുന്നതു പ്രവർത്തിക്കണം എന്നുള്ള ദൃഢനിശ്ചയത്തോടുകൂടിയാണു് ഞാൻ ആ ഗുരുവര്യനോടു് വിടവാങ്ങിയതു്.

തിരുവനന്തപുരം സംസ്കൃതകോളേജിൽ പ്രിൻസിപ്പാലായി ജോലിനോക്കിയിരുന്ന കാലത്തു് അന്നത്തെ പ്രൊ-വൈസ്ചാൻസലറായിരുന്ന സി. വി. ചന്ദ്രശേഖരനോടു് കുറെ നാളായി ഞാൻ ആഗ്രഹിച്ചുകൊണ്ടിരുന്ന ഗവേഷണകാര്യത്തെപ്പററി പറഞ്ഞപ്പോൾ അദ്ദേഹം എനിക്കു് വേണ്ട പ്രോത്സാഹനം നല്കുവാൻ സന്നദ്ധനായിക്കണ്ടതു് ഒരു അനുഗ്രഹമായി ഞാൻ വിചാരിച്ചു. മലയാളഭാഷ പ്രചരിക്കുന്ന സ്ഥലങ്ങളോടു തൊട്ടുകിടക്കുന്ന നീലഗിരിപ്രദേശങ്ങളിൽ വ്യവഹരിക്കപ്പെടുന്ന കൂർഗ് ഭാഷയാണു് പ്രത്യേകപഠനത്തിനു് ഞാൻ ലക്ഷ്യമാക്കിയിരുന്നതു്. കൂർഗ്‌രാജ്യത്തെപ്പററി അതിനു മുൻപു് യാതൊരു അറിവും ഇല്ലാതിരുന്നതിനാൽ കൂർഗ് സ്വദേശികളായ വല്ലവരേയും സമീപിച്ചു് അവിടത്തെ സ്ഥിതിഗതികളേയും ഗവേഷണസാദ്ധ്യതകളേയും ആരാഞ്ഞറിയുവാനായിരുന്നു എന്റെ ആദ്യമായ ശ്രമം. ആയിടയ്ക്കു് തിരുവിതാംകൂർ സംസ്ഥാനികസൈന്യത്തിൽ ഒരു മേലുദ്യോഗസ്ഥനായിരുന്ന മേജർ പൊന്നപ്പ ഒരു കൂർഗുകാരനാണെന്നു് മനസ്സിലാക്കിയ ഞാൻ അദ്ദേഹത്തോടു് അവിടത്തെ താമസത്തിന്റെ സൌകര്യങ്ങളെപ്പററിയും എന്റെ ഉദ്ദേശസാദ്ധ്യത്തിനു് ഒത്താശകൾ ചെയ്യുവാൻ പോന്ന വ്യക്തികളെപ്പററിയും ഉള്ള വിവരങ്ങൾ ചോദിച്ചറിയുവാൻ നിശ്ചയിച്ചുറച്ചു് അദ്ദേഹത്തെ സന്ദർശിച്ചു. ഇന്നു് ഇൻഡ്യൻ കരസൈന്യത്തിന്റെ അധിപനായ ജനറൽ കെ. എം. കരിയപ്പയുടെ ഒരു അടുത്ത ബന്ധുവായ ശ്രീ. ബോപ്പയ്യ നടത്തുന്ന ഹോട്ടൽ ഡി കൂർഗാണു് കൂർഗിലെ പ്രമുഖനഗരമായ മെർക്കാറയിൽ താമസിക്കുവാൻ സാമാന്യം ഭേദപ്പെട്ടസ്ഥലം എന്നായിരുന്നു

അദ്ദേഹത്തിന്റെ അഭിപ്രായം. മെൎക്കാറയിലെ മുൻസിഫ് ശ്രീ. നാണയ്യ, ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ. കുശലപ്പ എന്നിവൎക്കു് എന്നെ പരിചയപ്പെടുത്തുന്നതായ എഴുത്തുകളും അദ്ദേഹം എനിക്കു് നല്കുകയുണ്ടായി. അതോടുകൂടിത്തന്നെ മഴക്കാലത്തു് മലേറിയായുടെശല്യം കൂടുതൽ ഉണ്ടായിരിക്കുമെന്നുള്ളതുകൊണ്ടു വൎഷം തുടങ്ങുന്നതിനു മുൻപു് യാത്ര നടത്തുന്നതായിരിക്കും നല്ലതു് എന്നും അദ്ദേഹം എന്നെ ഉപദേശിച്ചു.

യാത്രയ്ക്കുള്ള സജ്ജീകരണങ്ങളെല്ലാം തിടുക്കത്തിൽ ചെയ്തു് 1113 മീനമാസം 15-ാംനു- യോടുകൂടി തിരുവനന്തപുരത്തുനിന്നും എറണാകുളംവഴി നേരെ കണ്ണൂൎക്കു പുറപ്പെട്ടു. കണ്ണൂരിൽനിന്നും ഏതാണ്ടു് നൂറുമൈൽ ദൂരമുള്ള മെൎക്കാറയ്ക്കു് ബസ്സിലാണു് യാത്ര ചെയ്യേണ്ടതു്. ഏതോ അപരിഷ്കൃതരായ കാട്ടുജാതിക്കാരെക്കൊണ്ടു നിറഞ്ഞ ഒരു ഭൂവിഭാഗത്തിലേയ്ക്കു് അഞ്ചാറുമണിക്കൂറിനകം പ്രവേശിക്കുവാൻ പോകുന്നുവെന്നുള്ള വിചാരത്തോടുകൂടിയാണു് ഞാൻ ബസ്സിൽ കയറിയതു്. പശ്ചിമഘട്ടത്തിന്റെ ഉപരിഭാഗത്തേയ്ക്കു് ക്രമേണ വളഞ്ഞുപുളഞ്ഞു് ആരോഹണംചെയ്യുന്ന റോഡിൽക്കൂടിയുള്ള ബസ്സുയാത്ര പ്രകൃതിരാമണീയകത്തെ ഹൃദ്യമാംവണ്ണം കാട്ടിത്തരുവാൻ പ്രഗല്ഭമായിരുന്നുവെന്നു് പറയേണ്ടതില്ലല്ലോ. ഉപര്യുപരി പൊക്കംകൂടിയ പ്രദേശങ്ങളിലേക്കു വാഹനം കുതിച്ചുകയറുമ്പോൾ ഉള്ള ഇരമ്പലും അഗാധതയിലേക്കു് ആണ്ടുപോകുന്ന ഇരുവശങ്ങളുടെ ദൎശനവും തലച്ചുററുണ്ടാക്കുന്ന വക്രഗമനവും എല്ലാം ആനന്ദത്തെക്കാൾ ആപച്ഛങ്കയാണു് ഒരുവനു് ഉളവാക്കുന്നതു്. ദക്ഷിണകൂൎഗിലുള്ള വീരരാജപ്പേട്ട എന്ന സ്ഥലംവരെയുള്ള ഭാഗങ്ങൾ മിക്കവാറും ആൾപ്പാർപ്പു് ഇല്ലാത്തവതന്നെ ആയിരുന്നു. വീരരാജപ്പേട്ടയിൽ ലഘുഭക്ഷണവും കഴിഞ്ഞു് തിരിച്ചു് ഏകദേശം സന്ധ്യമയങ്ങാറായതോടുകൂടി ഞങ്ങൾ മെൎക്കാറയിൽ എത്തി.

ഹോട്ടൽ ഡി കൂൎഗ് തേടിപ്പിടിച്ചു് ബൊപ്പയ്യയെക്കണ്ടു് ഞാൻ അദ്ദേഹത്തിനു പൊന്നപ്പയുടെ എഴുത്തുകൊടുത്തു. അപ്പോൾ അദ്ദേഹം വളരെ സന്തോഷത്തോടുകൂടി എന്നെ സ്വാഗതം ചെയ്തു് വിശിഷ്ടാതിഥികൾക്കായി നീക്കിവെച്ചിരുന്ന ഒരു മുറി എനിക്കായി തുറന്നുതന്നു. ആഗതൎക്കുവേണ്ടി ഏതു സൌകൎയ്യങ്ങളും ചെയ്യുവാനുള്ള സന്മനസ്സും വെടിപ്പായിട്ടുള്ള ഇംഗ്ലീഷ് സംഭാഷണവും ആകൎഷകമായ ഗാത്രസൌന്ദൎയ്യവുംകൊണ്ടു് ശ്രീ. ബൊപ്പയ്യ ആരേയും രസിപ്പിക്കുവാൻ പോന്നവനാണെന്നു് എനിക്കു തോന്നി. പേരുകേട്ടാൽ കെങ്കേമമായ ഹോട്ടലാണെന്നു തോന്നിക്കുമെങ്കിലും ഹോട്ടൽ ഡി കൂൎഗിൽ ഏഴെട്ടുപേൎക്കു മാത്രം താമസിക്കുവാനുള്ള സൌകൎയ്യമേ ഉണ്ടായിരുന്നുള്ളു. ആവശ്യം പ്രമാണിച്ചു് അവിടെ വന്നു പാൎക്കുന്നവരുടെകൂട്ടത്തിൽ ഒന്നുരണ്ടു പേരെ ഞാൻ ചെന്ന അന്നുതന്നെ പരിചപ്പെടാതിരുന്നില്ല. അക്കൂട്ടത്തിൽ 'ബെഡമ്പരബന്ധു' എന്ന കണ്ണാടകവൃത്താന്തപത്രത്തിന്റെ മാനേജിംഗ് പ്രൊപ്രൈറററും ഒരു ഇൻഷ്വറൻസ് ഏജൻറും ആയ മാംഗളൂൎക്കാരൻ ജാരപ്പയും ഹിഗ്ഗിൻ ബോതംസ് കമ്പനിയുടെ ഏജൻറായി പല സ്ഥലങ്ങളിലും സഞ്ചരിച്ചു് പുസ്തകവില്പനനടത്തിയിരുന്ന മലബാർക്കാരൻ ഒരു അടിയോടിയും പ്രത്യേകം എടുത്തു പറയേണ്ടവരായിട്ടുണ്ടു്.

പിറേറദിവസം രാവിലെ കുളിയും കാപ്പികുടിയുംകഴിഞ്ഞു് കൂൎഗ് ഭാഷയെ

സംബന്ധിച്ച ലക്ഷ്യങ്ങൾ ശേഖരിക്കുവാൻ സ്വീകരിക്കേണ്ട പരിപാടികളെപ്പററി ഞാൻ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ ഹോട്ടലിൽ പല ചെറുപ്പക്കാരും വന്നും പോയും ഇരിക്കുന്നതായി കണ്ടു. അവരിൽ മിക്കവരും യൂറോപ്യൻ വേഷം ധരിച്ചിട്ടുള്ളവരും ഇംഗ്ലീഷ് ഭാഷയിൽ സംഭാഷണം ചെയ്യുന്നവരുമായിട്ടാണു പ്രത്യക്ഷപ്പെട്ടതു്. ഒരു പക്ഷേ അവരെ സമീപിച്ചാൽ ചിലരെങ്കിലും എന്നെ സഹായിക്കുവാൻ ഒരുമ്പെട്ടേക്കാം എന്നു് എനിക്കുതോന്നി. ഏതായാലും മുൻസിഫ് നാണയ്യയേയും ഹെഡ്മാസ്റ്റർ കുശലപ്പയേയും കണ്ടതിനുശേഷം അടുത്ത ദിവസം മുതൽ ആഗന്തുകന്മാരിൽനിന്നും ലക്ഷ്യസംഭരണം നടത്താമെന്നു് തീർച്ചയാക്കി ഞാൻ നേരെ നാണയ്യയുടെ വസതിയിലേക്കു തിരിച്ചു. തിരുവിതാംകൂറിൽ നിന്നു് കൂർഗ് ഭാഷയെപ്പററി പഠനം നടത്തുവാൻ എത്തിയിരിക്കുന്ന എനിക്കു് വേണ്ട സൌകര്യങ്ങൾ ചെയ്താൽ കൊള്ളാമെന്നുള്ള പൊന്നപ്പയുടെ എഴുത്തുവായിച്ചപ്പോൾ ഒരു അദ്ഭുതരസം നാണയ്യയുടെ മുഖത്തു സ്ഫുരിക്കുന്നതു് എനിക്കു കാണാമായിരുന്നു. അദ്ദേശക്കാർതന്നെ പുച്ഛഭാവത്തോടെ വീക്ഷിക്കുന്ന ഭാഷ പഠിക്കുവാൻ വിദേശത്തുനിന്നും ഒരാൾ എത്തിയിരിക്കുന്നതോർത്തായിരിക്കാം നാണയ്യ ആശ്ചര്യം പ്രകടിപ്പിച്ചതു്. അദ്ദേഹം പ്രകടമായിത്തന്നെ എന്നോടു് ഇപ്രകാരം പറഞ്ഞു "നിങ്ങളുടെ സംരംഭം സ്തുത്യർഹമാണു്. പക്ഷേ ഇവിടെയുള്ളവർക്കു് അവരുടെ ഭാഷയെക്കുറിച്ചു് ഒട്ടുംതന്നെ ബഹുമാനമില്ല. അതുകൊണ്ടു് വളരെയൊന്നും സാഹായ്യം അവരിൽനിന്നും നിങ്ങൾക്കു് ലഭിക്കുന്നതല്ലെന്നു് ഞാൻ തീർത്തുപറയാം. കൂർഗിലെ ആചാരങ്ങളേയും പഴമകളേയും പററി പ്രതിപാദിക്കുന്ന ഒരു കന്നാടക ഗ്രന്ഥം ഞാൻ നിങ്ങൾക്കു തരാം. അതു് ഏതു വിധമെങ്കിലും നിങ്ങളുടെ ഗവേഷണങ്ങൾക്കു് ഉപകരിക്കുമോ എന്നു നോക്കുക." അതിനുശേഷം അന്നു തന്നെ ഞാൻ കുശലപ്പയേയും സന്ദർശിച്ചു. കുശലപ്പ ഇംഗ്ലണ്ടിൽ ഉപരിവിദ്യാഭ്യാസം നടത്തിയിട്ടുള്ള ആളാണു്. അദ്ദേഹം ഏതാണ്ടു് നാണയ്യയെപ്പോലെ തന്നെ അഭിപ്രായപ്പെട്ടുവെങ്കിലും കൃഷ്ണമൂർത്തിയെന്നും പൂവയ്യയെന്നും പേരോടുകൂടിയ രണ്ടു് അദ്ധ്യാപകന്മാരെ ആവശ്യം ഉള്ള വിവരങ്ങൾ തരുന്നതിനു് നിയോഗിക്കാം എന്നു് പറഞ്ഞതു് എനിക്കു് അല്പം ആശ്വാസം അരുളി.

എന്റെ അടുത്ത ശ്രമം ഹോട്ടലിൽ വരുന്ന കൂർഗ് സ്വദേശികളെ പരിചയപ്പെടുക ആയിരുന്നു. സാമാന്യം വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരെയാണു് ഞാൻ സമീപിച്ചതു്. സംഭാഷണമദ്ധ്യേ എന്റെ ആഗമനോദ്ദേശ്യത്തെ ധരിപ്പിച്ചു് കൂർഗ് ഭാഷയിലെ പദങ്ങൾ ശേഖരിക്കുന്നതിനു് സമയം ഉള്ളിടത്തോളം എന്നെ സഹായിക്കുവാൻ അവരോടു് അഭ്യർത്ഥിക്കുന്നതിനു് ഞാൻ മടികാണിച്ചില്ല. സിഗററു് ഉപയോഗിക്കുന്നവർക്കു് സിഗററു നൽകിയും അല്ലാത്തവർക്കു് ചായ വാങ്ങിച്ചുകൊടുത്തുമാണു് ഞാൻ മിക്കവരേയും പ്രലോഭിപ്പിച്ചതു്. പത്തുമിനിട്ടുനേരമേ ഒരാൾക്കു് എന്നോടൊരുമിച്ചിരിക്കുവാൻ സൌകര്യമുള്ളു എന്നു പറഞ്ഞാലും എനിക്കു് അദ്ദേഹത്തോടു് യാതൊരുവിധത്തിലും അതൃപ്തി തോന്നിയിരുന്നില്ല. 'ക്ഷണശഃ കണശശ്ചൈവ വിദ്യാമർത്ഥം ച സാധയേത്' എന്നാണല്ലോ ആപ്തവാക്യം. പ്രത്യേകം ജോലിയൊന്നും ഇല്ലാത്ത ചെറുപ്പക്കാർ സിഗററോ കാപ്പിയോ സൌജന്യമായി ലഭിക്കുമെന്നുള്ള വിചാരംകൊണ്ടു് വീണ്ടും വീണ്ടും എനിക്കു് ലക്ഷ്യങ്ങൾ നൽകുവാൻ ഉത്സാഹത്തോടെ വന്നുകൊണ്ടിരുന്നുവെന്നുള്ള

ളും പ്രസ്താവ്യമാണ്. മുതിന്നവരുടെകൂട്ടത്തിൽ തമ്മയ്യ എന്നൊരു വക്കീൽ മാത്രം കൂട്ടതൽ ലഹരിയുള്ള ഒരു ദ്രാവകം ലഭിച്ചാൽ കൊള്ളാമെന്നുള്ള തൻെറ ഇംഗിതം പ്രകടിപ്പിക്കാതെയും ഇരുന്നില്ല. അദ്ദേഹത്തിൻെറ ആഗ്രഹം നിറവേററുന്നതിന് ഞാൻ സന്നദ്ധനായതു് ഒരു പക്ഷേ പന്തിയായില്ലെന്ന് ചിലക്ക് അഭിപ്രായമുണ്ടായേക്കാം. കാര്യംകാണാൻ ചിലപ്പോൾ ഏവനും പ്രഥമദൃഷ്ടിയിൽ ധമ്മരഹിതമായി തോന്നുന്ന ചിലതു് പ്രവർത്തിക്കേണ്ടതായിവരുമെന്നുള്ള സമാധാനമേ ഞാൻ അതിനു കാണുന്നുള്ളൂ. ഏതായാലും എട്ടു പത്തുദിവസങ്ങൾകൊണ്ടു് രണ്ടായിരത്തോളം കൂർഗ്പദങ്ങളും കൂർഗിൻെറ സാമാന്യമായ വ്യാകരണനിയമങ്ങളും എനിക്കു് കുറിച്ചെടുക്കുവാൻ സാധിച്ചുവെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. അധികാരസ്ഥാനത്തിൽ നിന്നും ഉള്ള ആജ്ഞ ഉണ്ടായിരുന്നിട്ടും കൃഷ്ണമൂത്തിയും പൂവയ്യയും അലസതകൊണ്ടോ കൃത്യാന്തരബാഹുല്യംകൊണ്ടോ അപൂർവ്വദശനന്മാരായിരുന്നതേയുള്ളൂ. വൈകുന്നേരം പതിവായി നടത്താറുണ്ടായിരുന്ന സഞ്ചാരങ്ങളിൽ ഷാപ്പുകളിലും ചന്തസ്ഥലങ്ങളിലും ചെന്നു് വിവിധങ്ങളായ സാധനങ്ങളുടെ കൂർഗ് ശബ്ദങ്ങൾ മനസ്സിലാക്കുന്നതിനും ഞാൻ ഉത്സുകനായിരുന്നിട്ടുണ്ടു്. ചിലപ്പോൾ വില്പനക്കാരോടു് വെറുതേ വത്തമാനം പറഞ്ഞു് പിരിഞ്ഞുപോകുന്നതു് ശരിയല്ലെന്ന് വിചാരിച്ചു് ആവശ്യമില്ലെങ്കിലും ചില സാമാനങ്ങൾ വാങ്ങുന്നതിനും ഞാൻ പ്രേരിതനായിട്ടില്ലെന്നില്ല.

കൂർഗ് രാജ്യത്തു് കൂർഗ്ഭാഷയ്ക്കു പുറമേ വനങ്ങളിലും വനങ്ങളോടുതൊട്ടുള്ള പ്രദേശങ്ങളിലും പാക്കുന്ന അപരിഷ്കൃതവർഗ്ഗക്കാർ വ്യവഹരിക്കുന്ന എരവ, കുറുമ്പ എന്നിങ്ങനെ രണ്ടു ഭാഷകൾകൂടി ഉള്ളതായി അറിഞ്ഞപ്പോൾ അവയുടേയും സാമാന്യസ്വഭാവം ഗ്രഹിക്കണമെന്നുള്ള താത്പര്യം എനിക്കുണ്ടായി. എന്നോടൊന്നിച്ചു് ഹോട്ടലിൽ താമസിച്ചിരുന്ന ജാരപ്പ ആണു് അതിനു് എനിക്കു ഒരു സൗകര്യം ഉണ്ടാക്കിത്തന്നതു്. ഞങ്ങളുടെ സായന്തനസവാരികളിൽ ഒരിക്കൽ സ്വന്തം കാറിൽ പെട്രോൾ പിടിക്കുവാൻ മെക്കാറയിലെ പെട്രോൾ ബങ്കിൻെറ സമീപത്തുനിന്നിരുന്ന ഒരു എസ്റ്റേററ് ഉടമസ്ഥനായ മഞ്ജുനാഥയ്യ എന്നൊരു മാന്യനെ ജാരപ്പ എനിക്കു് പരിചയപ്പെടുത്തിത്തന്നു. കാട്ടുജാതിക്കാരെ പ്രത്യക്ഷമായിക്കണ്ടു് അവരുടെ ആചാരങ്ങളേയും ഭാഷയേയുംപററി ഗവേഷണം നടത്തുവാനുള്ള എൻെറ ആഗ്രഹം അറിയിച്ചപ്പോൾ അതിനുവേണ്ട ഏർപ്പാടുകൾ ചെയ്യാമെന്നു പറഞ്ഞതുകൂടാതെ തൻെറ എസ്റ്റേററ് സന്ദശിച്ചു് ഒരു ദിവസമെങ്കിലും അവിടെ താമസിക്കണമെന്ന് അദ്ദേഹം ഞങ്ങളെ നിർബന്ധപൂർവം ക്ഷണിക്കുകയും ചെയ്തു. അതിലേക്കു് ഒരു ദിവസവും നിശ്ചയിച്ചിട്ടാണു് അദ്ദേഹം ഞങ്ങളോടു് യാത്രപറഞ്ഞതു്.

കൂർഗിലെ പദസമുച്ചയവും വ്യാകരണകാര്യങ്ങളും കൂടുതൽ കൂടുതൽ ഗ്രഹിക്കുവാൻ ഇടയായതോടുകൂടി ആ ഭാഷ ദ്രാവിഡഭാഷകളിൽ മറേറതിനെക്കാളും ആഗമികമായി തമിഴ് മലയാളശാഖയോടാണു് ബന്ധപ്പെട്ടിരിക്കുന്നതു് എന്നു് എനിക്കു് ബോധ്യപ്പെട്ടു. വർണ്ണവിഷയകമായി കന്നടഭാഷയുടെ സമാവേശം കുറെയൊക്കെ ഉണ്ടായിട്ടുണ്ടെങ്കിലും ശാസ്ത്രീയമായി വിശകലനംചെയ്തുനോക്കുമ്പോൾ കൂർഗ് ഭാഷയുടെ മട്ടും കെട്ടുപാട്ടും മലയാളത്തിനോടാണു് സദൃശമായിരിക്കുന്നതെന്നുള്ളതിലേക്കു് നിരവധി നിദർശനങ്ങൾ ഗവേഷണകുശലന്മാക്കു് പൊന്തിക്കാണിക്കുവാൻ കഴിയും.

മാർഗത്തു്, യാത്രെല്ലു്, സ്നേഹിതണ്ഡ എന്നിങ്ങനെയുള്ള പ്രയോഗങ്ങൾ, മാർഗത്തു്, യാത്രയിൽ, സ്നേഹിതന്റെ എന്നിങ്ങനെ, മലയാളത്തിൽ ഉള്ളവയോടു് പ്രകൃത്യംശത്തിലും പ്രത്യയാംശത്തിലും സർവഥാ സരൂപങ്ങളാണല്ലോ. കൂർഗ്ഭാഷയിലെ ചില പഴംചൊല്ലുകളെ മലയാളലേക്കു് തർജമചെയ്തു നോക്കുമ്പോൾ ഈ രണ്ടു ഭാഷകളുടെയും അടുപ്പത്തിന്റെ സ്വഭാവം കുറച്ചുകൂടി വിശദീഭവിക്കുന്നതാണു്. 'അല്പങ്ഗു് ഐശ്വര്യബന്ദക്കനെഡ്ഡു പാദിരനേരത്തു് കോഡപുഡിച്ചനക്കെ', 'ആകാട്ടു്ക്കു് ആ കൊരങ്ങ്ഗങ്ങ്ഗി ഈ കാട്ടു്ക്കു് ഈ കൊരങ്ങ്ഗു', 'മണ്ണു് ഉണ്ഡങ്ങ്ഗിപൊണ്ണു് ഉണ്ഡു്', ആനനീരു്ക്കു് പോണ്ഡു; അണ്ണാക്കൊട്ടമരക്കു് പോണ്ഡു', 'മക്കക്കു് നരിവൃഞ്ഞെ' 'മന്ത്രഇട്ടെംഗിമാങ്ങ്ഗ ബൂവാ', 'ബൂദ്ദു് പോരാന്ദു് പല്ലൊന്നപോച്ചി' എന്നിവയും ഇവയ്ക്കെതിരായി മലയാളത്തിൽ കല്പിക്കാവുന്ന 'അല്പന്നു് ഐശ്വര്യംകിട്ടിയാൽ നട്ടപാതിരാനേരത്തു് കുടപിടിച്ചുകണക്കെ', 'ആ കാട്ടിന്നു് ആ കുരങ്ങെങ്കിൽ ഈ കാട്ടിന്നു് ഈ കുരങ്ങു്'', 'മണ്ണുണ്ടെങ്കിൽ പെണ്ണുണ്ടു്'', 'ആനനീരിലേക്കു് പോകണം; അണ്ണാക്കൊട്ടൻ മരത്തിലേക്കു് പോകണം', 'മക്കൾക്കു് നരിപ്പൂച്ച,' 'മന്ത്രം ഇട്ടെങ്കിൽ മാങ്ങവീഴുമോ' 'വീണതു പോരാഞ്ഞു് പല്ലൊന്നപോയി' എന്നിവയും തമ്മിലുള്ള സാദൃശ്യം പ്രകടമാണല്ലോ. കൂർഗ് ഡിസ്ത്രിക്ടിലെ ഔദ്യോഗികഭാഷയും വിദ്യാഭ്യാസഭാഷയും കർണ്ണാടകമാണു്. അതിനാൽ ഇന്നത്തെ നിലനോക്കുമ്പോൾ കർണ്ണാടകത്തിൽനിന്നും നിരവധി പദങ്ങളും വർണ്ണവിപരിണാമനയങ്ങളും കൂർഗിൽ കടന്നുകൂടിയിട്ടുള്ളതായി കാണാം. പദാരംഭത്തിലുള്ള 'വ'കാരത്തിന്നു് 'ബ'കാരോച്ചാരണവും അതിന്റെ സാന്നിധ്യത്തിൽ ഉള്ള 'ഈ'കാരത്തിന്നും 'ഏ'കാരത്തിന്നും മൂർദ്ധന്യപരമായിരിക്കുമ്പോൾ യഥാക്രമം 'ഊ'കാരരൂപവും 'ഓ'കാരരൂപവും ആയ മാററവും കൂർഗിന്റെ പ്രത്യേക സ്വഭാവങ്ങളാണു്. വീണ, വീഴുക, വേറേ, വേണ്ട എന്നീ പദങ്ങൾക്കു് എതിരായി ബൂണെ ബൂള്ളു, ബോറെ, ബോണ്ഡ എന്നൊക്കെയാണു് കൂർഗിൽ നാം കണ്ടെത്തുന്നതു്. ബോണ്ഡ എന്ന പലഹാരം തിന്നു മതിയായ ഒരാൾ അതിനി വേണ്ട എന്നു് കൂർഗിൽ പറയുന്നതു 'ബോണ്ഡ ബോണ്ഡ' എന്നായിരിക്കും. അടുത്തകാലത്തു് 'അപ്പനരണ്ഡ അപ്പച്ചു' എന്ന കവി രചിച്ചിട്ടുള്ള 'യയാതിചരിതം', 'കാവേരിമാഹാത്മ്യം' എന്ന രണ്ടു നാടകങ്ങളും ചില ഷേക്സ്പീയർ നാടകങ്ങളുടെ വിവർത്തനവും മാത്രമേ കൂർഗിൽ സാഹിത്യം എന്നു് പറയത്തക്കതായി ഉണ്ടായിട്ടുള്ളു.

എല്ലാവരും പരസ്പരം അറിയുന്ന ഒരു ചെറിയ നഗരമായ മെർക്കാറയിൽ ലക്ഷ്യാനുധാവനവ്യഗ്രനായി കയ്യിൽ ബൃഹത്തായ ഒരു നോട്ടുപുസ്തകവും ധരിച്ചു് സഞ്ചരിച്ചിരുന്ന ഞാൻ ഒന്നുരണ്ടു ദിവസങ്ങൾക്കുള്ളിൽ അവിടത്തുകാർക്കു് സുപരിചിതനായിത്തീർന്നതിന്റെ ഫലമായിരിക്കാം ആയിടയ്ക്കു് അവിടെനടന്ന ഒരു വിവാഹത്തിന്നു് എനിക്കും ക്ഷണം ലഭിച്ചതു്. കൂർഗുകാരുടെ കല്യാണച്ചടങ്ങുകളെ ദർശിക്കുവാനുള്ള കൗതുകംകൊണ്ടു് കിട്ടിയ അവസരം പാഴിലാക്കരുതെന്നു് ഞാൻ ഉറച്ചു. ഹോട്ടൽ ഡി കൂർഗിലെ മാനേജരായ ബൊപ്പയ്യയും അയാളുടെ രണ്ടു സഹോദരിമാരും ഞാനും ഒരു കാറിൽ നഗരത്തിൽനിന്നും ഏഴെട്ടു നാഴിക ദൂരെയായുള്ള വിവാഹസ്ഥലത്തേക്കു് ഒരു പ്രഭാതത്തിൽ തിരിച്ചു.

കറവക്കാട്ടു് എന്ന പ്രസിദ്ധമായ ആ സ്ഥലത്തു് എത്തിയ ഉടൻതന്നെ ഞങ്ങൾ

വിവാഹപ്പന്തലിലേക്കു് ആനീതരായി. അതിമനോഹരമായി അലങ്കരിക്കപ്പെട്ടതും വിശാലവും ആയ ഒരു നെടുമ്പുരയും അതിന്റെ ഒരററത്തു് നാടകാഭിനയത്തിനെന്നപോലെ ഒരുക്കിയിട്ടുള്ള ഒരു ഉയൎന്ന വേദികയും അവിടെ കാണാമായിരുന്നു. മണ്ഡപത്തിന്റെ മുൻപിൽ വരിവരിയായി ഇട്ടിരുന്ന കസേരകളിൽ ഒന്നിൽ ഞാൻ ഉപവിഷ്ടനായി. മുഹൂൎത്തം അടുത്തതോടുകൂടി പന്തലിന്റെ ഇടത്തുഭാഗത്തു് സ്ത്രീജനങ്ങളും വലത്തുഭാഗത്തു് പുരുഷന്മാരും അണിനിരന്നു. ക്ഷണിക്കപ്പെട്ടവരുടെ കൂട്ടത്തിൽ അടുത്ത ബന്ധുക്കളല്ലാത്തവൎക്കു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയാണു് മുൻവശത്തു് നിരത്തപ്പെട്ടിരുന്ന കസേരകൾ എന്നു് ഞാൻ മനസ്സിലാക്കി. വിലപിടിച്ചതും വിചിത്രവൎണ്ണങ്ങളുടെ ഒളിവീശൽകൊണ്ടു് കണ്ണു് മഞ്ഞളിപ്പിക്കുന്നതും ആയ പട്ടുസാരിയുടെമേൽ ഒരു പ്രത്യേകതരത്തിലുള്ള മുലക്കച്ചയും കെട്ടി സുസ്മേരവദനകളായി നിലകൊണ്ടിരുന്ന വനിതകളും കറുത്ത ലാങ്കോട്ടും സൌവൎണ്ണദ്യുതി ലോഭംകൂടാതെ സംശ്ലേഷണം ചെയ്തിട്ടുള്ള തലപ്പാവും കുപ്പായത്തിന്റെ മദ്ധ്യഭാഗത്തു് ഏങ്കോണിച്ചു് പരിവേഷ്ടനം ചെയ്തിട്ടുള്ള പട്ടബന്ധത്തിൽ നിന്നും തൂങ്ങുന്ന വാളും ധരിച്ചു വീരരസം തുളുമ്പുന്ന നേത്രങ്ങളോടെ ആചാരമുറയ്ക്കു് അവസ്ഥാനം ചെയ്ത പുരുഷന്മാരും മണ്ഡപത്തിൽ ഒരുക്കി വെച്ചിരുന്ന മംഗളോപകരണങ്ങളുടെ മുൻപിൽ വ്രീഡാസുഭഗമായ വദനകാന്തിയോടെ വിലസിയിരുന്ന യുവദമ്പതികളും എല്ലാം കാണികൾക്കു് കൌതുകം ഉളവാക്കുവാൻ പൎയ്യാപ്തങ്ങളായ കാഴ്ചകളായിരുന്നു.

ബന്ധുക്കളും ക്ഷണിക്കപ്പെട്ടവരും ഓരോരുത്തരായി മണ്ഡപത്തിൽ കയറി വിളക്കിന്റെ മുൻപിൽ വെച്ചിട്ടുള്ള വെള്ളിക്കിണ്ടി കയ്യിൽ എടുത്തു് ദമ്പതികൾക്കു് ആചമനം ചെയ്യുവാൻ പാലു് വീഴ്ത്തിക്കൊടുക്കുകയും അവർ നമസ്കരിക്കുമ്പോൾ ആശീൎവാദം ചെയ്തു് എന്തെങ്കിലും സംഭാവന നല്കുകയും ആയിരുന്നു അവിടെ നടന്ന പ്രധാന ചടങ്ങു്. മന്ത്രപൂൎവമായ പാണിഗ്രഹണമോ മുണ്ടുകൊടുപ്പോ വിവാഹവേളയിൽ പതിവില്ലെന്നാണു് ഞാൻ അറിഞ്ഞതു്. ഞാനും മേൽ പ്രസ്താവിച്ച രീതിയിൽ ഉള്ള ചടങ്ങിൽ പങ്കുകൊണ്ടു. നാടകീയമായ ആ രംഗം കഴിഞ്ഞ ഉടൻ നടന്നതു് ദമ്പതികളുടെ ബഹുമാനാൎത്ഥം അതിഥികളായ ബന്ധുക്കളുടെ നൃത്തം ആയിരുന്നു. ഇടയ്ക്കപോലുള്ള ഒരു വാദ്യവിശേഷത്തിന്റെ മേളത്തോടുകൂടി താളത്തിനൊപ്പിച്ചു് കൈകൾ തലയ്ക്കുമീതേ പൊക്കി കാലുകൾ മുൻപോട്ടു നീക്കിവെച്ചു് നിൎവഹിക്കപ്പെടുന്ന കൂൎഗന്മാരുടെ നൃത്തത്തിൽ കലാതത്വം തൊട്ടുതെറിച്ചിട്ടില്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. 'ബാളോ ബാളോ സംഗാദി' (വാഴുക വാഴുക ചങ്ങാതി) എന്ന പാട്ടുംപാടി പരിഷ്കൃതവേഷംധരിച്ച അഭ്യസ്തവിദ്യന്മാരും ചാടിക്കളിക്കുന്ന കാഴ്ച ഏവൎക്കും ചിരി ഉളവാക്കുക തന്നെ ചെയ്യും. നൃത്തത്തിൽ പങ്കുകൊള്ളാതിരിക്കുന്ന ബന്ധുജനങ്ങൾ കല്യാണവീട്ടുകാരെ അപമാനിക്കുകയാണെന്നുള്ള വിശ്വാസം പൊതുവേ കൂൎഗന്മാൎക്കുള്ളതാണു് എല്ലാവരേയും അതിനു പ്രേരിപ്പിക്കുവാനുള്ള കാരണം എന്നു് പിന്നീടുള്ള എന്റെ അന്വേഷണത്തിൽ എനിക്കു് മനസ്സിലായി.

അതിനുശേഷം കൂൎഗന്മാരെല്ലാം അതേ വേഷത്തിൽ തന്നെ സദ്യയ്ക്കൊരുക്കിയിട്ടുള്ള സ്ഥലത്തേക്കു് യാത്രയായി. ഇമ്മാതിരി

മംഗളാവസരങ്ങളിൽ മററാരെയുംതന്നെ
കൂർഗന്മാർ അവരുടെകൂടെ ഇരുന്നു് ഭക്ഷ
ണംകഴിക്കുവാൻ അനുവദിക്കാറില്ല. കണ്ണാ
ടക്കാരായ ചില ബ്രാഹ്മണരും ലിംഗായ
ത്തുകളും ഒന്നുരണ്ടു ക്രിസ്ത്യാനികളും ഞാനും
മാത്രമെ പന്തലിൽ അവശേഷിച്ചുള്ളു.
ബ്രാഹ്മണർക്കും ലിംഗായത്തുകൾക്കും നിർ
ദ്ദേശിക്കപ്പെട്ടിരുന്ന പ്രത്യേകസ്ഥലങ്ങളി
ലേക്കു് അവരും സമംഗതരായി അക്കൂട്ട
ത്തിൽകൂർഗ് ഭാഷാപഠനം നടത്തുന്ന
തിനു് എന്നെ സഹായിക്കുവാൻ നിയുക്ത
നായിരുന്ന കൃഷ്ണമൂർത്തിയും ഉൾപ്പെട്ടിരുന്നു.
അദ്ദേഹം ബ്രാഹ്മണരുടെ ഭോജനശാലയി
ലേക്കു് എന്നെ ക്ഷണിച്ചുവെങ്കിലും ഒരു
സ്ഥലത്തും പോകേണ്ടെന്നു നിശ്ചയിച്ചു്
പന്തലിൽതന്നെ ഞാൻ ഇരുന്നതേയുള്ളു.
നോക്കെത്തുന്ന ദൂരത്തിൽ സ്ഥിതി ചെയ്തി
രുന്ന ഭക്ഷണശാലയ്ക്കുള്ളിൽ കൃഷ്ണമൂർത്തി
പ്രവേശിക്കുന്നതും ഭക്ഷണസാമഗ്രികൾ
തിരയുന്നതും ഞാൻ കണ്ടുകൊണ്ടിരുന്നു.
രണ്ടു മൂന്നു യജ്ഞോപവീതങ്ങളും കാതിൽ
വട്ടക്കടുക്കനും നെററിയിൽ ഭസ്മപുണ്ഡ്ര
വും അതിന്റെ മീതെ ഗന്ധാക്ഷതപ്പൊട്ടും
ധരിച്ചിരുന്ന കൃഷ്ണമൂർത്തി ഒരു തികഞ്ഞ
യാഥാസ്ഥിതികന്റെ ബാഹ്യാകാരം വഹി
ച്ചിരുന്നുവെങ്കിലും സ്ഫടികചഷകങ്ങൾ
കൂടെക്കൂടെ നിറയ്ക്കുന്നതും ഒഴിക്കുന്നതും
കണ്ടപ്പോൾ അദ്ദേഹം ആന്തരമായി ഒമാർ
ഖയാമിന്റെ ആദർശത്തിൽ അടിയുറച്ച
വിശ്വാസം ഉള്ളവനാണെന്നു എനിക്കു
ബോധ്യമായി.

പന്തലിൽ ഉള്ള ചില മാന്യന്മാരോടു്
ഞാൻ വർത്തമാനംപറഞ്ഞുകൊണ്ടിരുന്ന
സമയം ഹെഡ്മാസ്റ്റർ കുശലപ്പ എന്റെ
മുൻപിൽവന്നു് അതിഥികളായ യൂറോപ്യ
ന്മാരോടൊന്നിച്ചു് ഭക്ഷണം കഴിക്കുവാനുള്ള
ഏർപ്പാടാണു് എനിക്കു് ചെയ്തിട്ടുള്ളതെന്നും
ഉടൻ ഞാനങ്ങോട്ടു ചെല്ലണമെന്നും നിർബ
ന്ധിച്ചു് എന്നെ അങ്ങോട്ടേയ്ക്കു് കൂട്ടിക്കൊ
ണ്ടുപോയി. താടി വളർത്തിയിട്ടില്ലെങ്കിലും
പാതിരിസായിപ്പു് എന്നു തോന്നിക്കുന്ന ഒരു
വൃദ്ധനും രണ്ടുമൂന്നു മാദാമ്മമാരും മദ്ധ്യവയ
സ്കരായ ഏതാനും വെള്ളക്കാരും മേശയുടെ
ചുറവും ഇരിക്കുന്നതായി ഞാൻ അവിടെ
കണ്ടു. വൻപിച്ച ആർദ്രതയോടുകൂടി വിഭ
വസമൃദ്ധമായഒരു ലഞ്ചാണു് അവിടെ ഒരു
ക്കിയിരുന്നതെന്നു് പ്രഥമവീക്ഷണത്തിൽ
തന്നെ എനിക്കു് അറിയുവാൻ കഴിഞ്ഞു.
കുശലപ്പയുമൊന്നിച്ചു് ഞാൻ മുറിയിൽ
പ്രവേശിച്ച ഉടൻ മുന്തിരിച്ചാറിന്റെ മാദ
കശക്തിക്കു് ഭക്ഷണത്തിനു മുൻപുതന്നെ
ഏറെക്കുറെ വശംവദരായിരുന്ന ആ വിശി
ഷ്ടാതിഥികൾ എല്ലാവരും ഒരുമിച്ചു് എണീ
ററുനിന്നു. 'Ladies and gentlemen,
let me introduce to you Dr.
Goda Varma from the University
of Travancore, who has come to
Coorg on a mission of research',
എന്നു് കുശലപ്പ പറഞ്ഞപ്പോൾ അവർ
നമനപൂർവമായ ഒരു ആചാരം ചെയ്ത
തിനു് യഥാപൂർവം പ്രത്യഭിവാദനംചെയ്തു്
ഞാൻ ഭക്ഷണത്തിനിരുന്നു. എന്റെ അടു
ത്തിരുന്ന വൃദ്ധൻ പാതിരിയാണെന്നുള്ള
സങ്കല്പത്തിന്മേലാണു് ഞാൻ സംഭാഷണം
ചെയ്തതു്. അദ്ദേഹം എന്നെ വൈദ്യശാസ്ത്ര
ത്തിൽ ബിരുദം സമ്പാദിച്ചിട്ടുള്ള ഒരു ഡാ
ക്ടരായിട്ടു ധരിച്ചു. അദ്ദേഹം ഇങ്ങനെ
പറയുവാൻ തുടങ്ങി. 'അല്ലയോ ഡാക്ടറേ,
അങ്ങയ്ക്കു് ഈ മാംസക്കഷണങ്ങൾ കണ്ടി
ക്കുവാൻ വിഷമമുണ്ടാകയില്ല. അറക്കു
കയും മുറിക്കുകയും ആണല്ലൊ അങ്ങയുടെ
തൊഴിൽ. എന്റെ പേരെന്താണെന്നു്
അങ്ങയ്ക്കു് അറിഞ്ഞുകൂടായിരിക്കും. നല്ല
പേരാണു്; എന്തെന്നല്ലേ? ജോണിവാക്കർ.
അതേ, ആ നാമം വഹിക്കുന്ന സാധനവും

ഞാനും ദീർഘകാലമായുള്ള നിത്യപരിചയംകൊണ്ടു് അടിനാരായിരിക്കുന്നു. ഞാൻ ജോണിവാക്കർ ആണു്. എന്റെ ജീവിതാവസാനംവരെ ഞാൻ ജോണിവാക്കർ ആയിരിക്കുകയും ചെയ്യും. വൃദ്ധൻ വളരെ സരസനായിരുന്നു. ഏതുവിഷയത്തെപ്പററിയും സംസാരിക്കുവാൻ പോന്നതായ അറിവും പ്രത്യുത്പന്നമതിത്വവും ഫലിതവും കൊണ്ടു് അദ്ദേഹം എല്ലാവരേയും ആനന്ദിപ്പിക്കുകതന്നെ ചെയ്തു. അദ്ദേഹത്തിന്റെ ചില അഭിപ്രായങ്ങളെ ഞാൻ അപ്പടി സമ്മതിക്കാതെ കുറെ എതിർവാദം നടത്തിയതു് മററുള്ളവർക്കു് രസമായിത്തോന്നിയിരിക്കണം.

ലഞ്ചുകഴിഞ്ഞതിനുശേഷം പാതിരിയും മോറിസ് എന്ന ഒരു എസ്റ്റേറ്റ് ഉടമസ്ഥൻ സായിപ്പും ഒന്നുരണ്ടു പ്രാമാണികരായ കൂർഗന്മാരും ഒരുമിച്ചുകൂടി പലകാര്യങ്ങളും സംസാരിച്ചിരുന്നു. ഞാൻ നേരംപോയതറിഞ്ഞില്ല. തത്സമയം ബൊപ്പയ്യയും സഹോദരിമാരും മെക്കാറയിലേക്കു് തിരിച്ചുപോകുവാൻ ബദ്ധപ്പെട്ടുന്നവരായി എന്നെ പന്തലിലെല്ലാം തിരക്കിനടക്കുകയായിരുന്നു. ഞാൻ പോയിക്കഴിഞ്ഞുവെന്നു് ആരോ തെററിദ്ധരിപ്പിച്ചതുകൊണ്ടു് മററെങ്ങും എന്നെ അന്വേഷിക്കാതെ അവർ മെക്കാറയിലേക്കു മടങ്ങി. നേരം ഏകദേശം നാലുമണിയായപ്പോൾ പാതിരിയോടും മററും യാത്രപറഞ്ഞു് ഞാൻ ബൊപ്പയ്യയെ കണ്ടുപിടിക്കുവാനുള്ള ശ്രമംതുടങ്ങി. അരമണിക്കൂറോളം പലയിടത്തും പോയി തിരക്കിയിട്ടും അവരെ കണ്ടെത്തുവാൻ സാധിക്കാത്തതിനാൽ മെർക്കാറയിൽ തിരിച്ചു ചെല്ലുവാൻ വഴികാണാതെ വിഷണ്ണനായി പന്തലിൽ ചെന്നുനിന്നു. അപ്പോൾ എന്നോടൊന്നിച്ചു് ഭക്ഷണം കഴിച്ചിരുന്ന ഒരു ഇംഗ്ലീഷ് യുവതി അടുത്തുവന്നു് 'നിങ്ങൾ മെക്കാറയിലേക്കു് എപ്പോഴാണു് പോകുന്നതു് എന്നു ചോദിച്ചു.' 'എന്റെകൂടെ വന്നവരെ കണ്ടില്ല. അവരെ കാത്തുനിൽക്കുകയാണു്'' എന്നു ഞാൻ മറുപടി നല്കി. 'നിങ്ങൾക്കു് വേണമെങ്കിൽ എന്നോടൊന്നിച്ചു വരാം' എന്നു് അവർ അപ്പോൾ പറഞ്ഞതു് ഒരു അനുഗ്രഹമായി കരുതി ഞാൻ കാറിൽ കയറി. വഴിയിൽ മദാമ്മയുടെ ബംഗ്ലാവിൽ ചായയും കഴിച്ചു് സന്ധ്യമയങ്ങിയതോടുകൂടി അവരുടെ കാറിൽതന്നെ മെക്കാറയിൽ ചെന്നുചേർന്നു.

# ഉള്ളൂർസ്മാരകഗ്രന്ഥം

എൻ. കൃഷ്ണപിള്ള

അറുന്നൂറാണ്ടു കാലം അവിശ്രമം അദ്ധ്വാനിക്കയും അദ്ധ്വാനത്തിൽ മാത്രം പരമാനന്ദം ദർശിക്കുകയും ചെയ്തു് അടുത്ത കാലത്തു് അന്തരിച്ചുപോയ ഭാഷാസാഹിത്യനായകനായ ശ്രീ. ഉള്ളൂർ പരമേശ്വരയ്യരുടെ സ്മാരകമായി തിരുവിതാംകൂർ സർവ്വകലാശാല ഓറിയന്റൽ മാനുസ്ക്രിപ്റ്റ്സ് ലൈബ്രറിയിലെ ഗവേഷണസമിതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു ഗ്രന്ഥമാണു് എന്റെ മുമ്പിലുള്ളതു്. മലയാളഭാഷയുടേയും സാഹിത്യത്തിന്റേയും കേരളചരിത്രത്തിന്റേയും സ്വരൂപസ്വഭാവങ്ങളെ ആസ്പദമാക്കി നിരന്തരം ഗവേഷണങ്ങൾ നടത്തുക ജീവിതവ്രതമായി കരുതിയിരുന്ന ഒരു മഹാപുരുഷന്റെ സ്മരണയെ നിലനിറുത്താൻ പൗരസ്ത്യവിജ്ഞാനകേന്ദ്രമായ ഒരു മഹാസ്ഥാപനത്തിലെ ഗവേഷണസമിതി സന്നദ്ധമായതു് കേവലം സമുചിതമെന്നേ പറഞ്ഞുകൂടൂ. ആ സമിതി, പണ്ഡിതപ്രകാണ്ഡമായ ശ്രീ. റ്റി. ഗണപതിശാസ്ത്രിയുടെ സ്മാരകമായി ഒരു വിശിഷ്ടഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയിട്ടു് അധികകാലമായിട്ടില്ല. തുടർന്നു് ചിരസ്മരണീയനായ ഒരു കേരളീയനു് ഒരു സ്മാരകം നിർമ്മിക്കുവാൻ ഒരുമ്പെട്ടതു് ആശാവഹമായ ഒരു പാരമ്പര്യം സൃഷ്ടിക്കുവാൻ സർവ്വഥാ യോഗ്യം തന്നെയാണു്.

ലക്ഷ്യനിർണ്ണയത്തിലെന്നപോലെ പ്രവർത്തനസരണിയിലും ഉചിതജ്ഞത പ്രദർശിപ്പിച്ചിട്ടുണ്ടെന്നു പ്രഖ്യാപിക്കുന്നു ഈ ഗ്രന്ഥത്തിലെ ഉള്ളടക്കം. ശ്രീ. പി. ആർ. പരമേശ്വരപ്പണിക്കരുടെ ആമുഖവും ഡാക്ടർ പി. കെ. നാരായണപിള്ളയുടെ പ്രസ്താവനയും കൊച്ചി രാമവർമ്മ പരീക്ഷിത്തു മഹാരാജാവു്, ശ്രീ. സി. കേശവൻ, ശ്രീ. പറവൂർ റ്റി. കെ. നാരായണപിള്ള, ശ്രീ. എ. ജെ. ജോൺ എന്നിവരുടെ ആശംസാസന്ദേശങ്ങളുമുൾപ്പെടെ അമ്പത്തിമൂന്നിനങ്ങളുള്ള ഈ ഗ്രന്ഥത്തിലെ വിഷയസ്വീകാരം വിവേകപൂർവം നിർവഹിച്ചിട്ടുണ്ടു്. സ്മര്യപുരുഷനെ അധികരിച്ചു് എഴുതിയിട്ടുള്ള അഞ്ചു കവിതകളും പതിനാറോളം ലേഖനങ്ങളും ഒരു വകുപ്പിലും, ഭാഷാചരിത്രം, മനശ്ശാസ്ത്രം, തത്ത്വമീമാംസ, സാഹിത്യനിരൂപണം, സാംസ്കാരികചിന്ത ഇങ്ങനെ വൈവിധ്യമുദ്രിതങ്ങളായ വിഷയങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള പതിനേഴു ലേഖനങ്ങൾ വേറൊരു വകുപ്പിലും ഉൾപ്പെടുത്താവുന്നതാണു്. ഒരാളിനെപ്പറ്റി അയാൾ എത്ര വലിയവനായിരുന്നാലും, ആരാധനാരൂപത്തിലുള്ള വാക്കുകൾ ഒരു വിപുലഗ്രന്ഥത്തിന്റെ തുടക്കംതൊട്ടു ഒടുക്കംവരെ വായിക്കുകയും കേൾക്കുകയും ചെയ്യണമെങ്കിൽ അതൊരു "സഹിച്ചുകൊടുക്കൽ" തന്നെയാണു്. ആ ന്യൂനത ചില സ്മാരകകൃതികളിൽ കാണുന്നതുപോലെ ഈ ഗ്രന്ഥത്തിൽ കാണുന്നില്ലെന്നു എടുത്തുപറയാൻ ഞാനാഗ്രഹിക്കുന്നു. ശ്രീ. പി. കെ. പരമേശ്വരൻനായർ എഴുതിയിട്ടുള്ള ഉള്ളൂരിന്റെ സംക്ഷിപ്തവും മർമ്മഗ്രാഹിയുമായ ഒരു ജീവചരിത്രം, മള്ളൂർ, പുത്തേഴം, വടക്കുംകൂർ, പി. ശങ്കരൻനമ്പ്യാർ, കൂടനഴത്തു പരമേശ്വരമേനോൻ, എസ്. പരമേശ്വരൻ, ഡോ: ചേലനാട്ടു അച്യുതമേനോൻ, എന്നിവർ വിവിധങ്ങളായ

ആലോകനകോടികളിൽക്കൂടി ചെയ്തിട്ടുള്ള ഉള്ളൂർ സ്മരണകൾ, ഉള്ളൂരിൻെറ ഏററവും മഹത്തും ബൃഹത്തും ആയ സംഭാവനയെന്ന അംഗീകരിക്കപ്പെട്ടാവുന്ന കേരളസാഹിത്യ ചരിത്രത്തിൻെറ സ്വരൂപവും സംവിധാനവും ചൂണ്ടിക്കാണിച്ചിട്ടുള്ള ശ്രീ. ബി. പത്മനാഭപിള്ളയുടെ ലേഖനം, ഉള്ളൂർ സാഹിത്യത്തിൻെറ വിഭിന്നസ്വഭാവങ്ങളേയും വിവിധവിഭാഗങ്ങളെയും പററി ജി. രാമനാഥയ്യർ, എം. ആർ. ബാലകൃഷ്ണവാരിയർ, ശങ്കരൻനമ്പ്യാർ, വിദ്വാൻ ഗോവിന്ദൻകുട്ടിനായർ, മലയേഴ്ത്താ രാമകൃഷ്ണപിള്ള, ചെന്നിത്തല കൃഷ്ണയ്യർ, അഴിക്കോട്ടു സുകുമാർ, ജി. ശങ്കരക്കുറുപ്പു് എന്നിവർ നിർവഹിച്ചിട്ടുള്ള ചിന്തോദ്ദീപകങ്ങളായ പഠനങ്ങൾ ഇത്രയുമാണു് സ്മൎത്തൃപുരുഷനുമായി നേരിട്ടുബന്ധമുള്ള വിഷയങ്ങൾ. സ്മരണകളിൽ എന്നെ ഏററവും ആകർഷിച്ചതും ആരേയും ഏററവും അധികം ആകർഷിക്കുമെന്ന എനിക്കു വിശ്വാസമുള്ളതുമായ ലേഖനം ശ്രീ. പുത്തേഴത്തുരാമൻമേനോൻേറതാണു്. സരസവും കുശലവുമായ ശൈലിയിൽക്കൂടി: മധുരകഥാഖ്യാനമെന്ന തോന്നുമാറു് ഉള്ളൂരിൻെറ വ്യക്തിത്വത്തിലും കാവ്യസമ്പ്രദായത്തിലും ഉള്ള കാതലായ അംശങ്ങളെ വള്ളത്തോൾ, പന്തളം കേരളവർമ്മ, വി. സി. ബാലകൃഷ്ണപ്പണിക്കർ തുടങ്ങിയ ഇതരകഥാപാത്രങ്ങളുടെ ചിത്രങ്ങൾകൊണ്ടുകൂടി പ്രകാശിപ്പിച്ചു് രചിച്ചിട്ടുള്ള ആ ലേഖനത്തിൽ ഒരു ഉത്തമകലാശില്പം തന്നെ നാം ദർശിക്കുന്നു. ഉള്ളൂർകവിതകളുടെ കാഠിന്യം (സുകുമാർ അഴിക്കോടു്) ഉള്ളൂർ-പരിവൎത്തനകവി (ജി. രാമനാഥയ്യർ) അവിസ്മരണീയനായ ഉള്ളൂർ (പി. ശങ്കരൻനമ്പ്യാർ) ഉള്ളൂർ കാലത്തെ അതിജീവിക്കും (ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടിനായർ) ഉള്ളൂർ ഒരു ഗദ്യകാരൻെറനിലയിൽ (ചെന്നിത്തല കൃഷ്ണയ്യർ) ഭക്തിദീപിക (മലയേഴ്ത്താ രാമകൃഷ്ണപിള്ള) ധീരനായ ഭാഷാസ്നേഹി (ജി. ശങ്കരക്കുറുപ്പു്) എന്നിങ്ങനെ പല ശീർഷകങ്ങളിൽ ഉള്ളൂർ സംബന്ധികളായ പല പ്രമേയങ്ങളെക്കുറിച്ചും എഴുതിയിട്ടുള്ള വിചാരസ്ഫോടകങ്ങളായ ലേഖനങ്ങൾ ഈ ഗ്രന്ഥത്തിൻെറ കനവും കഴമ്പും വർദ്ധിപ്പിക്കുന്നു. മഹാകവി വള്ളത്തോളിൻേറതുൾപ്പെടെ സ്മൎത്തൃപുരുഷനെച്ചൊല്ലിയുള്ള കവിതകളെല്ലാംതന്നെ കവിതകളാണെന്നു പറയാൻ ധൈൎയ്യമില്ലെങ്കിലും 'ആത്മസ്വാതന്ത്ര്യം', ചെയ്യുന്ന ശ്രീ. സി. പി. ഗോപിനാഥൻനായരും 'ആരുമറക്കും' എന്നു ചോദിക്കുന്ന വെണ്ണിക്കുളവും കവിതയും ഗദ്യവും തമ്മിലുള്ള വ്യത്യാസം വെളിപ്പെടുത്തിയിട്ടുണ്ടെന്നു് സസന്തോഷം പ്രസ്താവിക്കാം. ശ്രീ. വെങ്കിടേശ്വരശൎമ്മ തയ്യാറാക്കിയ ഉള്ളൂർ സാഹിത്യസൂചി ഈ സ്മാരകഗ്രന്ഥത്തിലെ വിലപിടിച്ച ഒരേടാണെന്നുള്ള കാൎയ്യവും പ്രത്യേകം ചൂണ്ടിക്കാണിക്കുവാനുണ്ടു്.

ഇതരവിഷയപുരസ്കൃതങ്ങളായ നിബന്ധങ്ങളിൽ ശ്രദ്ധേയങ്ങളായ ചിലവമാത്രമേ ഞാൻ എടുത്തുപറയുന്നുള്ളു. ശ്രീ. കുട്ടികൃഷ്ണമാരാരുടെ 'വൃത്തങ്ങളുടെ ആഗമം' എന്നുള്ള ഉപന്യാസത്തിൽ ദ്രാവിഡവൃത്തങ്ങളുടെ വിശേഷിച്ചും തനികേരളീയവൃത്തങ്ങളുടെ സവിശേഷഗുണമായ 'ഈണ'ത്തെ സോദാഹരണം വിശദമാക്കിയിരിക്കുന്നു. ശ്രീ കൈനിക്കര കുമാരപിള്ള പരിഹാസവിചക്ഷണനും ആംഗലസാഹിത്യത്തിലെ എതിരററ രൂപശില്പിയും ആയ അലക്സാൻഡർപോപ്പിൻെറ ജീവചരിത്രാഖ്യാനവും, കലാമൂല്യനിൎണ്ണയനവും സ്വഭാവനിരൂപണവും പ്രൗഢോദാരമായ ഒരു ലേഖനം മുഖേന സാധിക്കുമ്പോൾ, ശ്രീ. തോപ്പിൽ ഗോപാലപിള്ള മൺമറഞ്ഞു

പോയ ഒരു കേരളീയകലാകാരന്റെ (മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ) ചരിത്രത്തിലൂടെ അപ്രതിമനായ ഒരു കഥകളിനടന്റെ കഴിവുകളെ അനുഭവദർപ്പണത്തിൽ പ്രതിഫലിപ്പിച്ചു് വ്യക്തമാക്കുന്നു. ഗവേഷണപരമായ ലേഖനങ്ങൾ പരിശോധിക്കുമ്പോൾ ഡോക്ടർ ഗോദവർമ്മ, രാമായണം കഥകളിയുടെ കാലകർത്തൃത്വാദിവിഷയങ്ങളിൽ വീശുന്ന പുതിയ വെളിച്ചവും, മലയാളഭാഷയുടെ ക്രമത്തിലുണ്ടായ പുരോഗതിയെ സംബന്ധിച്ചു് ശ്രീ. പി. വി. കൃഷ്ണവാര്യർ പ്രദർശിപ്പിക്കുന്ന ചില നൂതനജ്ഞാനശകലങ്ങളും രാമപാണിവാദനും കുഞ്ചൻനമ്പ്യാരും ഒരാൾ തന്നെ എന്നു സമർത്ഥിക്കുവാൻ ശ്രീ. കെ. ആർ. കൃഷ്ണപിള്ള ഉന്നയിക്കുന്ന ചില യുക്തികളും തെളിവുകളും കൊല്ലവർഷം 413-ലെ ശുചീന്ദ്രംശാസനങ്ങൾ അവതരിപ്പിച്ചുകൊണ്ടു് ശ്രീ. വി. ആർ. പരമേശ്വരൻപിള്ള നടത്തുന്ന ചരിത്രപരാമർശങ്ങളും ‘കണ്ണൂർ’ദേശത്തിന്റെ ചരിത്രത്തെ വിഷയമാക്കി ശ്രീ. ചിറയ്ക്കൽ ബാലകൃഷ്ണൻനായർ നൽകുന്ന സുപ്രധാനമായ വിവരങ്ങളുമാണു് പഠനയോഗ്യങ്ങളായ വസ്തുതകൾ. തത്വചിന്താപരങ്ങളായ ലേഖനങ്ങളിൽ മികച്ചതു്, ശ്രീ. എൽ. എ. രവിവർമ്മയുടെ ‘മനോഗതി’യാണു്. പൗരസ്ത്യവും പാശ്ചാത്യവും ആയ മനഃശാസ്ത്രതത്വങ്ങളെ സമന്വയിക്കാനുള്ള ശ്രമമാണു് ആ ലേഖനത്തിൽ കാണുന്നതു്. ശ്രീ. വി. ഉണ്ണികൃഷ്ണൻനായർ ഭാരതസംസ്കാരത്തെപ്പററിയും ശ്രീ. പി. ദാമോദരൻപിള്ള കേരളസംസ്കാരത്തെപ്പററിയും ചിന്തനീയങ്ങളായ വാദമുഖങ്ങൾ അവതരിപ്പിക്കുന്നു.

ശ്രീ. കൈനിക്കര പത്മനാഭപിള്ളയുടെ ‘ജയഭാരതാംബികേ’ ശ്രീ. എം. പി. അപ്പന്റെ ‘കവികളുടെ കവി’, ശ്രീ. പാലാ നാരായണൻനായരുടെ ‘കലാതത്വം’ സി. കെ. നാരായണക്കുറുപ്പു് പരിഭാഷപ്പെടുത്തിയ ‘കബീർവാണി’ എന്നിങ്ങനെ ചില ഖണ്ഡകൃതികളും ഈ സ്മാരകഗ്രന്ഥത്തെ അലങ്കരിക്കുന്നുണ്ടു്.

മഹാകവി ഉള്ളൂർതന്നെ എഴുതിയിട്ടുള്ള രണ്ടു വിമർശനങ്ങൾ—സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയേയും ചങ്ങമ്പുഴ കൃഷ്ണപിള്ളയേയുംപററി—അദ്ദേഹത്തിന്റെ നിരൂപണരീതിക്കു് ഉത്തമദൃഷ്ടാന്തങ്ങളായി പരിഗണിക്കാം. അവയിൽ ചങ്ങമ്പുഴയേപ്പററി കേരളസാഹിത്യചരിത്രത്തിൽ എഴുതിയിട്ടുള്ള ആസ്വാദനം യുവകവിലോകത്തെക്കുറിച്ചു് ഉള്ളൂരിനുണ്ടായിരുന്ന മനോഭാവത്തെ പ്രതിഫലിപ്പിക്കുകയാണു ചെയ്യുന്നതു്.

മനസ്സിരുത്തിയുള്ള പ്രസാധനം, മനോഹരമായ മുദ്രണം, ഔചിത്യപൂർണ്ണമായ വിഷയസംവിധാനം എന്നിവ തികച്ചും മാതൃകായോഗ്യമാണെന്നു് ഈ ഗ്രന്ഥം കൈകാര്യം ചെയ്യുന്ന ആർക്കും ബോദ്ധ്യപ്പെടുകതന്നെ ചെയ്യും. ഏതാദൃശമായ പ്രവർത്തനങ്ങളിൽ ഈ സ്മാരകഗ്രന്ഥത്തിന്റെ ഭാരവാഹികൾ തുടരെ ഏർപ്പെട്ടു കണ്ടാൽ കൊള്ളാമെന്നാശിക്കുന്നു.

# രൂപഭദ്രത

എ. ജി. കൃഷ്ണവാര്യർ

കുറേ കൊല്ലങ്ങൾക്കുമുമ്പ് സാഹിത്യകൃതികളെ സംബന്ധിച്ചിടത്തോളം 'ഭോജനത്തിനോ, ഭാജനത്തിനോ' കൂടുതൽ പ്രാധാന്യം എന്ന വിഷയത്തെ ചൊല്ലി വലിയ ഒച്ചപ്പാടുണ്ടായതായി ഓർക്കുന്നു. അപ്പോൾ മഹാകവി വള്ളത്തോൾ ഭാജനസൌഭാഗ്യം കൂടിയേതീരു എന്നും, ഭോജനം വെടിപ്പായാൽ ചിലർ സന്തുഷ്ടി അടയുക പതിവാണെന്നും എടുത്തു പറയുക ഉണ്ടായി. ശ്രീ മുണ്ടശ്ശേരി മഹാകവിയുടെ വാക്കുകൾ അദ്ദേഹത്തിന്റെ സംസ്കാരത്തിനു ചേർന്നതല്ലെന്നും മററും കുറേ പരത്തി പറഞ്ഞപ്പോൾ തോന്നി, മുണ്ടശ്ശേരിക്കു 'ഭാജനത്തെ' അപേക്ഷിച്ചു 'ഭോജന'മാണു കൂടുതൽ പ്രിയങ്കരമെന്നു്. മാത്രമല്ല, സാഹിത്യകൃതികളിൽ ദീക്ഷിക്കേണ്ടതു് ഭോജനസ്ഥാനീയമായ ഭാവത്തിന്റെ അഥവാ ഉള്ളടക്കത്തിന്റെ ഭദ്രതയാണെന്നും അദ്ദേഹത്തിനു് അഭിപ്രായമുണ്ടായിരുന്നതായി അന്നു ധരിച്ചുപോയി.

പക്ഷേ അതിനുശേഷം, മുണ്ടശ്ശേരി പറയുംപോലെ, പാലത്തിനടിയിൽക്കൂടി ഒട്ടേറെ വെള്ളപ്പാച്ചിൽ നടന്നിരിക്കുന്നു. അന്നത്തെ ഭോജനപക്ഷപാതം വെടിഞ്ഞു് ഇന്നിതാ രൂപഭദ്രതയുടെ പ്രവാചകനായി അദ്ദേഹം വേഷം പകർന്നിരിക്കുന്നു. തകഴിയുടെ 'തോട്ടിയുടെ മകൻ' എന്ന ശ്രദ്ധേയമായ കൃതിയെ നിരൂപിച്ചുകൊണ്ടു്, ഉത്പതിഷ്ണുപക്ഷത്തിലുള്ള ചില എഴുത്തുകാരുടെ രൂപശൈഥില്യപ്രവണമായ രചനാശൈലിയെ ആക്ഷേപിക്കുന്നതിനും സാഹിത്യകൃതികളുടെ കലാസൌഭാഗ്യരഹസ്യം ഉന്മീലനം ചെയ്യുന്നതിനുംവേണ്ടി, രൂപഭദ്രത എന്ന പുതിയ പദം മുണ്ടശ്ശേരി പ്രയോഗിച്ചുപോയി. അപ്പോഴുണ്ടായതോ?— സാഹിത്യലോകത്തിൽ ഒരു ഭൂകമ്പംതന്നെയാണു്. ഉത്പതിഷ്ണുക്കളിൽ ഉത്പതിഷ്ണുക്കളായ അദ്ദേഹത്തിന്റെ ചില സ്നേഹിതന്മാർ ആ പദത്തിലെ രൂപത്തിന്മേൽ ചാടിവീണു ദുസ്തർക്കങ്ങൾ ഉതിർത്തു. അവർ അദ്ദേഹത്തെ പിടിച്ചു് ഒരു ഫോർമലിസ്റ്റാക്കി അപവാദങ്ങൾ പരത്തിത്തുടങ്ങി, ബൂർഷ്വാമന:സ്ഥിതിയുടെ സന്താനമായി ശുദ്ധസാഹിത്യാചാര്യന്മാർ പോററിവന്ന 'കല കലയ്ക്കുവേണ്ടി' എന്ന മൃതപ്രായമായ ആ വാദത്തെ വീണ്ടും ഉയിർക്കൊള്ളിക്കുന്നതിനുള്ള മൃതസഞ്ജീവനിയാണു മുണ്ടശ്ശേരിയുടെ രൂപഭദ്രതാവാദമെന്നും മററും. എന്നാൽ തെററിദ്ധരിക്കപ്പെടാൻ വയ്യാത്ത ഒരു നിരൂപണനിലപാടാണു് അദ്ദേഹത്തിനുള്ളതു്. അതുണ്ടോ ആ അപവാദരസികന്മാർ വകവച്ചു കൊടുക്കുന്നു! വെറും രൂപത്തെ അഥവാ പദവാക്യച്ഛന്ദോലങ്കാരമാത്രകൃതമായ ചട്ടക്കൂടിനെ, കലാരൂപമെന്നു കരുതുന്ന പഴഞ്ചന്മാരെ ഒരു വിട്ടുവീഴ്ചയുമില്ലാതെ എന്നും മുണ്ടശ്ശേരി എതിർത്തിട്ടേ ഉള്ളു. നേരേമറിച്ചു്, ഹാ കഷ്ടം! ഈ തക്കംനോക്കി കുറേയധികം ശുദ്ധസാഹിത്യമേനിക്കാർ അദ്ദേഹമാവിഷ്കരിച്ച ആ നവശീതളച്ഛായയിൽ, രൂപഭദ്രതയുടെ ചോട്ടിൽ, പററിക്കൂടി തടിച്ചുകൊഴുക്കാൻ തിടുക്കപ്പെടുകയുമുണ്ടായി. എന്നിട്ടും രൂപഭദ്രതയെ ചൊല്ലി ഉണ്ടായ പരാക്രമങ്ങൾ നിലച്ചില്ല. ഇത്രമാത്രം ചൂടുപിടിച്ച ഈ

സാഹിത്യമർമ്മത്തെ തൊട്ടുകൊണ്ടു ഉച്ചണ്ഡമായ വാദകോലാഹലങ്ങൾ മലയാളസാഹിത്യാന്തരീക്ഷത്തിൽ ഉടനീളമോളം തല്ലി. ഭദ്രതമാണോ ശരി ഭദ്രത്തമാണോ ശരി എന്നിടംവരെ അവ നീണ്ടുചെന്നു. ഒടുവിൽ ചുരുക്കട്ടെ, ഇന്നിതാ രൂപഭദ്രത എന്ന ഈ പദം പൊല്ലാപ്പിന്റെയും പോലിസ്സിന്റെയും പര്യായമായി തീർന്നിരിക്കുന്നു!

ഇത്രയേറെ വിഷമം പിടിച്ച ഈ സംഗതിക്ക് ഒരു തെളിച്ചവും തീർപ്പും ഉണ്ടാകുമല്ലോ എന്ന ആശയോടുകൂടിയാണു നാം ശ്രീ. മുണ്ടശ്ശേരിയുടെ രൂപഭദ്രതയെന്ന പുതിയ പ്രസിദ്ധീകരണം തുറക്കുക. അദ്ദേഹമാണല്ലോ 'സ്വപ്നേപി കരുതാത്തതാണെങ്കിലും' വലിയ കോളിളക്കങ്ങൾക്ക് ഇടനല്കിയ ഈ പദത്തിന്റെ ഉപജ്ഞാതാവ്. അപ്പോൾ വല്ല തുമ്പും ഇതിനേക്കുറിച്ചു വേണമെങ്കിൽ മുണ്ടശ്ശേരിയുടെ ഈ കൃതിയിലാണു അതു തേടേണ്ടതു; സംശയമില്ല.

രൂപം ഭാവം എന്ന പരസ്പരസാപേക്ഷമായ കലാഘടകങ്ങളെ പറ്റി വിശദീകരണം നല്കുന്ന പല പ്രാമാണികഗ്രന്ഥങ്ങളും ഇംഗ്ലീഷു തുടങ്ങിയ ഭാഷകളിൽ ഉണ്ടായിട്ടുണ്ടു്. ഇത്രയേറെ വിസ്തരിക്കപ്പെട്ടിട്ടുള്ള ഒരു വിഷയത്തെ കുറിച്ചു് മലയാളത്തിൽ ഉണ്ടായ ഈ ആദ്യപുസ്തകത്തിൽ ഏകാഗ്രതയും വിഷയനിഷ്ഠയും ന്യായ്യമായി പ്രതീക്ഷിക്കാം. പക്ഷേ 96 വശങ്ങളുള്ള പ്രകൃതഗ്രന്ഥത്തിൽ ആദ്യത്തെ 33 വശങ്ങളിലാണു് അവിടവിടെ ആയി ഭാവരൂപങ്ങളെ കുറിച്ചുള്ള പരാമർശങ്ങൾ ചിതറികിടക്കുന്നതു്. ശേഷമൊക്കെ സാഹിത്യസംബന്ധികളായ ഇതരചർച്ചകൾകൊണ്ടു നിറച്ചിരിക്കുന്നു. മലയാള സാഹിത്യത്തിന്റെ ഇന്നത്തെ പഠനത്തിൽകൊണ്ടു് എത്തിക്കുന്ന ഐതിഹാസികമായ ഒരു തിരനോട്ടത്തോടുകൂടി ആരംഭിക്കുന്ന ഈ ചർച്ചകളിൽ, മലയാളത്തിലേ നവോത്ഥാനം, ക്ലാസിസവും റോമാൻറിസിസവും, കലാലക്ഷ്യം, സാഹിത്യകാരനും സാംസ്കാരികവിപ്ലവവും, കലയുടെ മാനദണ്ഡം, ഫോർമലിസം, റിയലിസം, സോഷ്യലിസം, പ്രോഗ്രസിവ് റിയലിസം, സോഷ്യലിസ്റ്റ് റിയലിസം, ഫ്രോയിഡിസം തുടങ്ങി, സൂക്ഷ്മമായ വിചാരവും വിശദമായ പ്രതിപാദനവും അർഹിക്കുന്ന പല പ്രമേയങ്ങളും ഉൾപ്പെടുന്നു. ഇവയ്ക്കൊക്കെ പുറമേ സാഹിത്യകാരന്മാർ രാഷ്ട്രീയകക്ഷികളിൽചേർന്നു പ്രവർത്തിക്കണമോ എന്നതിനെ കുറിച്ചുള്ള വാദപ്രതിവാദങ്ങളും, സോവിയറ്റ്സാഹിത്യത്തെപ്പറ്റി ആന്ദ്രേഷീദിന്റെയും സ്പെൻഡറുടെയും അഭിപ്രായങ്ങളും, അധികാരഭ്രമമാണ് ധനതൃഷ്ണയിലുമധികം മനുഷ്യനു് എന്നു കാണിക്കുന്ന ജോഡിന്റെ ഒരു ലേഖനശകലവും ഈ ചെറുഗ്രന്ഥത്തിൽ അനുബന്ധമായി ചേർത്തും കാണുന്നു. ചിന്താമേദുരങ്ങളായ പല ഗ്രന്ഥങ്ങൾക്കും ഇടനല്കുന്ന ഈ പ്രമേയങ്ങളെ കുറിച്ചു് ഒഴുക്കൻപ്രസംഗങ്ങളുടെ മട്ടിൽ ചിലതൊക്കെ പറഞ്ഞുവയ്ക്കാനല്ലാതെ, ക്ഷോദക്ഷമവും സഹായകവുമായ നിരൂപണങ്ങൾ ഇവിടെ കാണാത്തതിൽ അദ്ഭുതപ്പെടേണ്ടതില്ല. കൂടാതെ ഈ പുസ്തകത്തിന്റെ മേൽവിലാസമായി കാണുന്ന രൂപഭദ്രതയും ഇതിനെ സംബന്ധിച്ചു് പ്രതീക്ഷിക്കേണ്ടതില്ലെന്നു് ഇതിന്റെ ചട്ടക്കൂട്ടിൽ കൊള്ളിച്ചിട്ടുള്ള വിഷയങ്ങളുടെ മേൽകൊടുത്ത പട്ടിക വ്യക്തമാക്കുമല്ലോ.

ആദ്യമായി രൂപഭദ്രതയെക്കുറിച്ചു മുണ്ടശ്ശേരിക്കുള്ള അഭിപ്രായങ്ങൾ നിഷ്കർഷിക്കാം. നിർവിവാദമായ ഒരു തത്ത്വം ആവിഷ്കരിച്ചുകൊണ്ടാണു് അവ പുറപ്പെട്ടു

ന്നതു്:—ഭാവവാദ്ഭിന്നമായിട്ടേ രൂപമുണ്ടാകാവൂ; എക്കാലത്തെ കലയും അനുഭവത്തിന്റെ ഉൾച്ചൂടിൽ നിന്നാണു് ഉയിരെടുക്കേണ്ടതു്. ഇങ്ങിനെ ആയാൽ ഭാവത്തിൽ നിന്നു രൂപമുണ്ടാകും. സ്പഷ്ടമായ ഈ സംഗതി താരാഷെങ്കോവും സോവിയററ ലിററേച്ചർ എന്ന മാസികയിൽ പറഞ്ഞിട്ടുണ്ടത്രേ. പക്ഷേ ഈ അഭിപ്രായംകൊണ്ടു വായനക്കാൎക്കു പ്രയോജനം വേണമെങ്കിൽ എന്താണീഭാവവും രൂപവുമെന്നു വിശദമാക്കണം. ഫോർമലിസ്ററുകാർ പറയും പോലെ പദവാക്യച്ഛന്ദസ്സുകളെക്കൊണ്ടുള്ള ചട്ടക്കൂട്ടല്ല രൂപം. വൻകിടസാഹിത്യകാരന്മാർപോലും അതാണുരൂപമെന്നു ഭ്രമിച്ചുവശായിട്ടുണ്ടു്. പിന്നെന്താണു് അതു്? ശിഥിലരൂപത്തിൽ പലക്കുമുണ്ടാകുന്ന "ഭാവങ്ങളെ സവിശേഷാൎത്ഥത്തിൽ ഉൾക്കൊണ്ടു് ആകൃതിപ്പെടുത്തലുണ്ടല്ലോ — മനസ്സിൽ തന്നെയുള്ള ആകൃതിപ്പെടുത്തൽ—അപ്പോൾ ഭാവങ്ങൾക്കു താനെ കൈക്കൊള്ളേണ്ടിവരുന്ന രൂപമാണു്" ഇവിടെ വിവക്ഷിതം.

വായനക്കാർ ഇവിടെ സ്വല്പം നിന്നാലോചിച്ചുപോകും. ഭാവങ്ങളെ ആകൃതിപ്പെടുത്തുന്നതു് കവിയാണല്ലോ. ആകൃതിപ്പെടുത്തുക എന്നുവെച്ചാൽ രൂപപ്പെടുത്തുക എന്നൎത്ഥം. അപ്പോൾ കവിയാണു ഭാവങ്ങൾക്കു രൂപംനല്കുന്നതെന്നു സിദ്ധം. പിന്നെ "ഭാവങ്ങൾക്കു താനേ കൈക്കൊള്ളേണ്ടിവരുന്ന ആ രൂപ"മേതാണു്? മുണ്ടശ്ശേരി ഒന്നും പറയുന്നില്ല.

ഈ ഘട്ടത്തിൽനിന്നു (പേജ് 7) പല ചിന്താപടവുകളുടെയും മുകളിൽകൂടി 20-ാം പേജിലേക്കു് എടുത്തുചാടുന്ന രൂപഭദ്രതാവിചാരം ഒടുവിൽ അവിടെ തന്നെ നില്ക്കുന്നു—'രൂപഭദ്രതയിൽ'. "ഉള്ളിൽ തെളിഞ്ഞ ഭാവത്തെ അൎത്ഥചമൽകൃതമാക്കാൻ പാകത്തിൽ കരുപ്പിടിപ്പിച്ചെടുക്കണം; അതിനു് അംഗോപാംഗങ്ങളെ യഥാസ്ഥാനമിണക്കണം. അപ്പോൾ കിട്ടുന്നതാണു രൂപം".

ഇവിടേയും എന്താണീ അംഗോപാംഗങ്ങൾ എന്നും മററും ആരും ചോദിക്കരുതു്. ഈ പദത്തോടു കലശലായ പക്ഷപാതം ഈ ഗ്രന്ഥകാരൻ കാണിക്കുന്നുമുണ്ടു്. എന്നാൽ സ്വയം പ്രഖ്യാപിതാൎത്ഥമായ ഒന്നല്ല അതു്. എന്താണീ അംഗം, എന്താണു് ഉപാംഗം എന്നും മററും അറിയാൻ പദങ്ങൾക്കു് അൎത്ഥം വേണമെന്നു ശഠിക്കുന്നവർ ആശിക്കും. ഭാവത്തിന്റെ അംഗോപാംഗങ്ങളെ കുറിച്ചോ, അഥവാ രൂപത്തിന്റേതിനെ കുറിച്ചോ പ്രകൃതത്തിൽ പരാമൎശം? എന്തോ? പ്രസ്തുതമായ വാദത്തിന്റെ സ്വരൂപനിൎദ്ധാരണത്തിനു് ഈ അറിവു് കൂടിയേ തീരുതാനും.

പക്ഷേ തീൎന്നില്ല ഈ ചൎച്ച. 22-ാം പേജു മുതൽ 33-ാമത്തു വരെയാണു് ഇതിന്റെ കഴമ്പിൽ കൈവച്ചുകൊണ്ടുള്ള പ്രതിപാദനം. ഭാവവും രൂപവുമൊക്കെ കലയുടെ ഘടകങ്ങളാകയാൽ മൌലികമായ കലയെന്തെന്നുതന്നെ ആദ്യം നോക്കാം. "സംസ്കാരഭദ്രമായ മനസ്സിൽ അടയാളപ്പെടത്തക്കവിധം ഉണ്ടാകുന്ന വികാരതാരള്യത്തിൽ നിന്നാണല്ലോ കലയുടെ ഉദയം. ഇതോടുകൂടി നവമായൊരൎത്ഥാന്വേഷവുമുണ്ടാകുന്നു. ഈ അൎത്ഥാന്വേഷത്തെ ആ വികാരോഷ്മളതയോടുകൂടി മനുഷ്യരാശിലേക്കുപകരാനാണു കലകാരന്റെ ശ്രമം. ആ ആദ്യഘട്ടത്തിൽ ആ വികാരതാരള്യം സുഘടിതാവയവമായി വാൎന്നുവീണു കഴിഞ്ഞിട്ടില്ല. ജീവിതാനുഭൂതികളിൽനിന്നു ശേഖരിക്കപ്പെട്ട സംസ്കാരത്തിന്റെ സഹായത്തോടുകൂടി, തന്നിൽ അങ്കിതാൎത്ഥമായിത്തീൎന്ന വികാരതാരള്യത്തിനു സ്വന്തം ഒരു

ഉടൽ നിർമ്മിച്ചുവേണം അതു സുഘടിതാവയവമാകേണ്ടതു്. കലാരൂപമെന്നു പറഞ്ഞാൽ കലാകാരൻെറ അന്തരിന്ദ്രിയത്തിൽ അനൃക്ക്വിഷയമായി അടയാളപ്പെട്ടിട്ടുള്ള ഒന്നിനെ പരേന്ദ്രിയഗോചരമാക്കുന്നതെന്തോ അതു്. ഇങ്ങനെ ഉടലിണക്കി കഴിഞ്ഞതിനെയാണു വാക്കുകൊണ്ടുമൊക്കെ കലാകാരൻ പ്രകാശിപ്പിക്കുന്നതു്. വാഗർണ്ണാദികൾകൊണ്ടു കലാരൂപത്തിൻെറ സാങ്കേതികമായ ബഹിരാകാരം മാത്രം ഉണ്ടാകുന്നു. പക്ഷേ കലാരൂപം അംഗോപാംഗഘടനാഭദ്രമായി കലാകാരൻെറ മനസ്സിൽ പ്രകടമായിട്ടുണ്ടെങ്കിൽ വാക്കുകളും മററും ഔചിത്യപൂർവ്വം പ്രയോഗിക്കുന്നതിൽ മിക്കവാറും പിശകു വരികയില്ല”.

ഈ വാക്യങ്ങളിൽ ഭാവരൂപങ്ങളെക്കുറിച്ചു മുണ്ടശ്ശേരിയ്ക്കു പറയാനുള്ളതിൻെറ രത്നച്ചുരുക്കം കണ്ടുകൊള്ളണം. ഇവയെത്രമാത്രം സഹായകമെന്നു പരീക്ഷിക്കേണ്ടതുണ്ടു്. ഭാവമെന്നുവെച്ചാൽ എന്തെന്നു നാം ഇതിൽ നിന്നൊക്കെ മനസ്സിലാക്കണം? “സംസ്കാരഭദ്രമായ മനസ്സിൽ ഉളവാകുന്ന വികാരതാരള്യ” മാണതു്, മുണ്ടശ്ശേരിയുടെ അഭിപ്രായത്തിൽ. ഏതുതരത്തിലുള്ള സംസ്കാരങ്ങളാണു മനസ്സിനെ ഭദ്രമാക്കുന്നതെന്നു അദ്ഭുതപ്പെട്ടുപോകുന്നു ഈ വാക്യം സൂക്ഷിച്ചുവായിക്കുമ്പോൾ. മുണ്ടശ്ശേരി ഇപ്പോൾ മനോഭദ്രതയെ കുറിച്ചാണു പറയുന്നതെന്നു അദ്ദേഹം തന്നെ ധരിക്കുന്നുണ്ടോ ആവോ? ഭദ്രമായ മനസ്സിൽ വികാരങ്ങൾ ഇളകും, ഉത്കൃഷ്ടവും അചപലവും അഗാധവുമായ വികാരങ്ങൾ. പക്ഷേ മുണ്ടശ്ശേരിക്കു് അത്രയുംകൊണ്ടു കാര്യമില്ല. തരളങ്ങളായ, ചപലങ്ങളും ചഞ്ചലങ്ങളുമായ വികാരങ്ങളെയാണു് കലയുടെ ഈററില്ലമായി അദ്ദേഹം നിർദ്ധാരണം ചെയ്തുവെച്ചിരിക്കുന്നതു്. അല്ലെങ്കിൽ ഈ ‘വികാരതാരള്യം’ എങ്ങനെ ഭദ്രമനസ്സിൽ അടയാളങ്ങൾ വീഴിക്കും? പരിനിഷ്ഠിതാർത്ഥത്തിലല്ല വികാരതാരള്യമെന്നു മുണ്ടശ്ശേരി പ്രയോഗിച്ചിരിക്കുന്നതെന്നു ഞാൻ ബലമായി ശങ്കിക്കുന്നു. എങ്കിൽ നിർഭാഗ്യകരമായ ഒരു കൺപിഴയായിപ്പോയി ഇതു്. അനുഗൃഹീതനായ ഒരു കവിയും പ്രതിഭാവാനായ ഒരു നിരൂപകനുമായ വേർഡ്സ്‌വർത്ത് പറഞ്ഞുവെച്ചിട്ടുണ്ടു്, വികാരങ്ങളുടെ ഇളക്കങ്ങളും കലുക്കങ്ങളുമല്ല, അവയുടെ അടിയററ ആഴമാണു് അനുഗൃഹീതമാകുന്നതെന്നു്. ഭാവപ്രവണമായ അചഞ്ചലഹൃദയങ്ങളിലാണു കലാമുത്തുകൾ രൂപപ്പെടുന്നതു്.

വികാരതാരള്യത്തോടുചേർന്നു നവമായ അർത്ഥോന്മേഷം വരുംപോലും. സ്ഥിരവും ഏകാഗ്രവുമായ മനോവ്യാപാരം കൊണ്ടല്ലാതെ അർത്ഥോന്മീലനം ഉണ്ടാകുന്നതല്ലെന്നു ചിന്താശീലരോടു പറയേണ്ടതില്ലല്ലോ.

പിന്നെ വികാരോഷ്മളതയോടുകൂടി അതിനെ (വികാരോഷ്മളതയേയോ, അർത്ഥോന്മേഷത്തേയോ?) പകരാൻ ശ്രമിക്കുന്നു കലാകാരനത്രേ. ചില കവികൾ സ്വസംരംഭങ്ങളിൽ തിടുക്കംകൂട്ടമായിരിക്കാം. എങ്കിലും മുൻചൊന്ന ആ വേർഡ്സ്‌വർത്ത് പറയുംപോലെ, ശാന്തസമാഹിതമായ അന്തഃകരണത്തിൽ അനുസ്മൃതങ്ങളാകുന്ന ഭാവങ്ങളാണു് ഉത്കൃഷ്ടകാവ്യരചനയിൽ കാര്യകാരികളാകുക. അല്ലെങ്കിൽ കുറെ ചൂടു തോന്നിച്ചേക്കാം; പക്ഷേ വെളിച്ചമധികമൊന്നും കാണുകയില്ല.

ഇതിനിടയ്ക്കു വികാരതാരള്യം അങ്കിതാർത്ഥമാകുന്നതെങ്ങിനെ? വികാരങ്ങൾ അഥവാ ഭാവങ്ങൾ (emotions) ഒരനുഭവത്തെ നിയമേന വിഷയീകരിക്കുന്നു. ഈ അനുഭവം ബാഹ്യമൊ ആഭ്യന്തരമൊ ആകുന്നതോടൊപ്പം അതാതു വിഷയങ്ങളെ ഉൾ

കൊള്ളുകയും ചെയ്യും. ഇങ്ങനെ അനുഭൂതിയെ പാറിപ്പിടിച്ചുയിർക്കൊള്ളുന്ന വികാരങ്ങൾ തരളങ്ങളാണെങ്കിൽ പെട്ടെന്നങ്ങു വാറിത്തീരും; സ്ഥിരതരങ്ങളെങ്കിൽ കലാനിർമ്മാണത്തിൽ പരിണമിച്ചെന്നും വരും.

വികാരങ്ങൾക്കു് ഉടൽ നിർമ്മിക്കുകയായി കലാകാരന്റെ അടുത്ത പണി. അതിൽ സഹകരിക്കയത്രേ അയാളുടെ സഞ്ചിത സംസ്കാരങ്ങൾ ചെയ്യുന്നതു്. എന്നാൽ ഇതിൽ കലാകാരന്റെ മുഖ്യോപകരണങ്ങൾ ഏവ? മുണ്ടശ്ശേരി വളരെ രഹസ്യമായി വെച്ചിരിക്കയാണു് ഈ ചോദ്യത്തിന്റെ ഉത്തരം. 'വികാരതാരള്യത്തെ പരേന്ദ്രിയ ഗോചരമാക്കുന്നതെന്തോ അതാണു് അതിന്റെ ഉടലു്.' അതെന്താണു്? സാമാന്യക്കാർ വിചാരിക്കും, സാഹിത്യകൃതികളെ പററിയിടത്തോളം, ഉചിതമായ പദവ്യാക്യാദികളാണു കലാകാരന്റെ അന്തരിന്ദ്രിയത്തിൽ അടയാളപ്പെട്ട വികാരതാരള്യത്തെ പരേന്ദ്രിയഗോചരമാക്കുന്നതെന്നു്. മുണ്ടശ്ശേരിക്കു് അതു സമ്മതമല്ല. കാരണം, മേല്പറഞ്ഞ വിധം ഉടലിണക്കിക്കഴിഞ്ഞതിനെയാണു (എന്തു ചെപ്പടിവിദ്യകൊണ്ടിതു നടക്കുന്നു എന്നു വായനക്കാർ ഇവിടെ മലച്ചുപോകുന്നു) വാക്കുകൾകൊണ്ടുമൊക്കെ ബഹിരാകാരത്തിൽ കലാകാരൻ അവതരിപ്പിക്കുന്നതു്. അപ്പോൾ പരേന്ദ്രിയഗോചരമായിത്തീരേണ്ട ഒരാന്തരാകാരം കലയ്ക്കുണ്ടെന്നല്ലേ വന്നുകൂടുക? ഗോപ്യമായ ഈ വസ്തു എന്തെന്നു സ്പഷ്ടമാക്കേണ്ടതായിട്ടാണിരിക്കുന്നതു്.

എന്താണീ പദങ്ങളിൽ ഒളിഞ്ഞുകിടക്കുന്ന തത്ത്വം? 'ഭാവരൂപങ്ങ'ളുടെ സൂക്ഷ്മസ്വഭാവമെന്തു്? ആബർക്രോംബി തുടങ്ങിയ ചില പാശ്ചാത്യനിരൂപകന്മാർ സിദ്ധാന്തിച്ചിട്ടുള്ളതുപോലെ സാഹിത്യകലയുടെ മർമ്മം അനുഭൂതിയെ സംക്രമിപ്പിക്കലാണെന്നു ധരിച്ചാൽ ഈ കുററിരുട്ടിൽ തെല്ലൊരു വെളിച്ചം വീഴും. കലാകാരന്റെ അനുഭൂതിയെ ആസ്വാദകനിൽ സംക്രമിപ്പിക്കയാണു കലാധർമ്മം, അതിലുള്ള വിജയം കലാവിജയവും.

സാഹിത്യത്തിലെ ഭാവം, പ്രസ്തുതമായ ഭാവരൂപങ്ങളിലെ ഭാവം, കേവലമായ ജീവിതാനുഭൂതിയാണു്. സാഹിത്യത്തിനു പ്രവേശമില്ലാത്ത മണ്ഡലങ്ങൾ ജീവിതത്തിലില്ലതന്നെ. വെറും വികാരങ്ങളെ ഇളക്കിവിടുന്ന സംഭവങ്ങൾ മാത്രമല്ല, ബോധപ്രധാനമായ അനുഭൂതികളും സാഹിത്യനിർമ്മാണത്തിൽ ഭാവമായിത്തീരാം. ശങ്കരന്റെയോ സ്പിനോസ്സായുടെയോ ദർശനങ്ങൾക്കുള്ള മികവും മിഴിവും, ഉദാഹരണമായി, കലാകാരന്റെ ഭാവനയെ ഉണർത്തി വ്യാപരിപ്പിക്കാം.

സാഹിത്യത്തിലെ ഭാവത്തിന്റെ ജീവൻ ഭാവഗതമായ ഐക്യമാണു്; വികാരതാരള്യമോ വികാരോഷ്മളതയോ അല്ല. ആംശികമായ അനുഭൂതികൾ, കലാകാരന്നുതന്നെ ഒരൊററയായി അനുഭവിക്കാൻ കഴിയാത്തവ, സാഹിത്യസൃഷ്ടിക്കുപകരിക്കുകയില്ല. ഒരുമയും തെളിമയും നിറഞ്ഞ അനുഭൂതികൾ, ബാഹ്യപ്രയോജനനിരപേക്ഷമായി, സാഹിത്യകാരനെ ആനന്ദിപ്പിച്ചു് ആവേശം കൊള്ളിക്കുമ്പോൾ, അവ സാഹിത്യഭാവങ്ങളായിത്തീരുന്നു. ഈ ഘട്ടത്തിലെത്തുന്നതിനു കവിയുടെ അനപേക്ഷണീയമായ ഉപകരണമാണു ഭാവന അഥവാ imagination· കാവ്യസൃഷ്ടിയിലുൾപ്പെട്ട ഈ ഉത്തമാംഗത്തെപ്പററി ഒരു വാക്കുപോലും മുണ്ടശ്ശേരി ഈ പുസ്തകത്തിൽ പറഞ്ഞു കാണുന്നില്ല. പരാനുഭൂതിയേയും സ്വീയമാക്കുന്നതിനും അങ്ങനെ സാഹിത്യത്തിലെ ഭാവമായി മാററുന്നതി

ന്നു ഭാവനയാണു കവിയെ സമർത്ഥനാക്കുന്നതു്. ചുരുക്കത്തിൽ, സാഹിത്യത്തിലെ ഭാവം ഭാവനാവ്യാപാരത്താൽ സമുജ്ജ്വലവും സവിശേഷവുമാക്കപ്പെട്ട അനുഭൂതിയാണു് (Imaginative Experience.)

ഭാവനയുടെ വ്യാപാരം ഏതുവിധമുള്ളതാണെന്നോ? അനന്തമായ കാലദേശാവസ്ഥകളിൽ ശൃംഖലാമാലയായി തൊട്ടുതൊട്ടങ്ങനെ നടക്കുന്ന സംഭവങ്ങളിൽ ചിലതിനെ—കലാകാരന്റെ കഴിവുകളെ ആശ്രയിച്ചിരിക്കും ഏതേതിനെയെന്നതു്—പൃഥക്കരിച്ചു് അവയിൽ ഒളിഞ്ഞു കിടക്കുന്ന ഒരുമയേയും ഒത്തിരിപ്പിനേയും കാട്ടിക്കൊടുക്കുകയത്രേ ഭാവന ചെയ്യുന്നതു്. അങ്ങനെ ഭാവനയിൽ സ്ഫുടംചെയ്യപ്പെട്ട ഭാവത്തെ, കാലദേശാവധികളിൽനിന്നു വീണ്ടെടുത്ത അനുഭൂതിയെ, അതേ തോതിലും തികവിലും സഹൃദയഹൃദയത്തിൽ സംക്രമിപ്പിക്കുന്നതിനുപോരിയ പ്രതിരൂപങ്ങൾ, (Symbols) ആയിരിക്കണം കവി തിരഞ്ഞെടുക്കുന്ന പദവാക്യാദികൾ. ഇവയുടെ കാര്യക്ഷമത നിർണ്ണയിക്കേണ്ടതു് കവിയുടെ ആ ഭാവനാസംസ്കൃതമായ അനുഭൂതിക്കു് ഇവയെത്രമാത്രം പ്രതിനിധീഭവിക്കുന്നു എന്നു നോക്കിയിട്ടാണുതാനും.

അപ്പോൾ, സാഹിത്യകലയുടെ മർമ്മം പരിമിതശക്തികൾ മാത്രമുള്ള പദവാക്യാദികളെ അനന്തമായ കഴിവുകളുള്ള ഭാവനാവ്യാപാരത്തെ പ്രതിനിധാനം ചെയ്യത്തക്കവണ്ണം കൈകാര്യം ചെയ്യുന്നതിൽ സ്ഥിതിചെയ്യുന്നു എന്നു കാണാം. ഇതാണു് അഭിധ ലക്ഷണ വ്യഞ്ജന തുടങ്ങിയ പദശക്തികൾക്കുള്ള പ്രവർത്തനമണ്ഡലവും.

സാഹിത്യത്തിൽ ബോധരൂപമായ ആശയങ്ങൾക്കു സ്ഥാനമില്ലേ? മേൽ കാണിച്ച ഭാവനാഗോചരമായ അനുഭൂതിയെ സംഘടിപ്പിക്കുന്നതിന്നു് ആശയങ്ങൾ ഉപകരിച്ചേക്കാം.

സാഹിത്യത്തിലെ രൂപം സാഹിത്യനിർമ്മാണത്തിന്നു പ്രചോദനമായിത്തീർന്ന ഭാവനാസംസ്കൃതമായ അനുഭൂതിയുടെ, ഭാവത്തിന്റെ, ഐക്യത്തെ പ്രതിനിധാനം ചെയ്യുന്നു. ആ ആദ്യാനുഭൂതിയുണ്ടല്ലോ, അതിൽ പല ഘടകങ്ങളുമന്തർഭവിച്ചിരുന്നിരിക്കാം. ഒഥല്ലോയുടേയോ രാമായണത്തിന്റേയോ ഉള്ളടക്കത്തിൽ എത്രമാത്രം വൈചിത്ര്യങ്ങൾ ഉൾപ്പെടുന്നു! എങ്കിലും അവ കലാരൂപങ്ങളായിത്തീർന്നതു് തത്തത്കർത്താക്കളുടെ ഭാവനയിൽ ആ കഥകളുടെ സാരാംശം അവിഭക്തമായ ഒരൊററയായി തെളിഞ്ഞു വിളങ്ങിയതുകൊണ്ടാണു്. പ്രാരംഭത്തിൽ കവിഭാവന ഉൾക്കൊള്ളുന്ന ഈ ഐക്യമാണു സുഘടിതാവയവമായ കൃതികളിൽ തന്മയീഭവിച്ച സഹൃദയന്നു് ഒടുവിൽ അവയുടെ രൂപമായി അനുഭവപ്പെടുന്നതും. എത്ര ശരിയാണു് ഈ പ്രസ്താവനയെന്നു "മാ നിഷാദ" എന്ന ശ്ലോകരൂപേണ ആവിഷ്കൃതമായ കവിഭാവത്തിൽ തെളിഞ്ഞു കാണാം. ബാഹ്യമായ ഒരു ദുരന്തവൃത്താന്തത്തിന്നു വാല്മീകിയുടെ ഭാവനയിൽ പുടപാകം വന്നപ്പോൾ ഉടലെടുത്ത ഈ ശ്ലോകബിന്ദുവിൽ രാമായണമഹാകാവ്യപ്രപഞ്ചമത്രയും പ്രതിബിംബിച്ചിട്ടുള്ളതായി കാണാം.

ഇത്രയുംകൊണ്ടു സാഹിത്യത്തിന്റെ തുടക്കം ഭാവനാസംസ്കൃതമായ അനുഭൂതിയാണെന്നും അതുതന്നെയാണു് സാഹിത്യത്തിലെ ഭാവമെന്നും കിട്ടി; അതിന്റെ രൂപമാകട്ടെ സാഹിത്യകൃതിയിൽ അവശ്യമുണ്ടായിരിക്കേണ്ട അതിന്റെ ഐക്യവുമാണു്. അംഗങ്ങളിലെല്ലാം അന്തർഭവിച്ചിരിക്കേണ്ടതാണു കലാസൃഷ്ടിയുടെ സ്വലക്ഷ

ണമായ ഈ ഐക്യം. നിർമ്മാണപ്രചോദനം നല്കിയ അനുഭൂതിയുടെ സമർത്ഥമായ സംക്രമണത്തിന്ന് അനുപേക്ഷണീയങ്ങളാണ് ഈ അംഗങ്ങൾ എന്നു തോന്നൽ വരുത്തണം കാവ്യാംഗങ്ങളെന്നു സാരം. സാഹിത്യകൃതിയിൽ അടങ്ങിയിട്ടുള്ള വികാരങ്ങൾക്കും വിചാരങ്ങൾക്കും പരസ്പരസാപേക്ഷതയും അനുപാതവുമുണ്ടെങ്കിൽ രൂപത്തിന്റെ ബുദ്ധിഗമ്യമായ ഘടകം ഭദ്രമായി. കൂടാതെ അതിലന്തർഭവിച്ചിട്ടുള്ള താളങ്ങൾക്കും ശബ്ദാലങ്കാരങ്ങൾക്കും കൊടുക്കുന്ന സമീചീനമായ സമാവേശവും രൂപത്തിന്റെ സുപ്രധാനമായ ഒരു ഘടകമാകുന്നു.

ഇങ്ങനെ നോക്കിയാൽ ഭാവരൂപങ്ങൾ നി:ശേഷം വേർതിരിക്കാവുന്ന രണ്ടു ഘടകങ്ങളല്ല ഒരു കലാസൃഷ്ടിയിലുമെന്നു വ്യക്തം. ഒരേ ഒരു വസ്തുവിന്റെ, പ്രചോദകാനുഭൂതിയുടെ, രണ്ടുതരത്തിലുള്ള പ്രകാശനോപാധികളാണ് അവ. പ്രചോദനക്ഷണത്തിൽതന്നെ, വടബീജത്തിൽ വമ്പിച്ച ആൽമരം പോലെ, ഭാവരൂപങ്ങൾ പരസ്പരസാപേക്ഷമായി നിലകൊള്ളുന്നു. വാഗർത്ഥങ്ങളേപ്പോലെ ചിന്തയിൽപോലും ഒററപ്പെടുത്തുവാൻ വയ്യാത്തവയാകുന്നു ഭാവരൂപങ്ങൾ. അനുഭൂതിയെ അളന്നുതിട്ടപ്പെടുത്താൻ നോക്കുമ്പോൾ അതു രൂപപ്പെടുന്നു എന്നുമാത്രം. പരിമിതോപാധികളായവാഗ്വർണ്ണാദികളിൽക്കൂടി ഭാവം പ്രകാശിപ്പിക്കാൻ ഒരുങ്ങുമ്പോൾ അതു രൂപത്തിലൂടെ, രൂപമായി, പരഹൃദയത്തിൽ സംക്രമിക്കുന്നു എന്നതത്രേ പരമാർത്ഥം.

ഈ ചർച്ച ഇനിയും നീട്ടുന്നില്ല. മേൽകൊടുത്തതരത്തിലാണു ഭാവരൂപങ്ങളേകുറിച്ച് അറിയേണ്ടതെങ്കിൽ, രൂപഭദ്രത നിർണ്ണയിക്കേണ്ടതു പ്രചോദകാനുഭൂതിയുടെ സവലക്ഷണമായ ഐക്യം സഹൃദയഹൃദയത്തിൽ സംക്രമിച്ച് അതേ അലകൾ അവിടെയും ഇളക്കുന്നുണ്ടോ എന്നു നിരീക്ഷിച്ചിട്ടാണ്. ഉണ്ടെങ്കിൽ കലാരൂപം ഭദ്രം; ഇല്ലെങ്കിൽ അതു ക്ഷുദ്രമോ വികൃതമോ ഒക്കെ ആകാം.

പ്രസ്തുത ഗ്രന്ഥത്തിലുള്ള മററു പരാമർശങ്ങളേ കുറിച്ചു വിസ്തരിക്കാൻ സ്ഥലവും സമയവുമില്ല. ചില വസ്തുതകൾ മാത്രം ഇവിടെ ചൂണ്ടിക്കാണിക്കാം.

'പഴഞ്ചൻ' ക്ലാസിസവും പഴഞ്ചൻപ്രായമായ റൊമാൻറിസിസവുമൊക്കെ ഉപേക്ഷിച്ച മലയാളികൾ റിയലിസവും പിന്നിട്ടുമുന്നോററം തുടന്നു. ഈ പുരോഗതിയിൽ നമ്മുടെ ഗ്രന്ഥകാരൻ നിർവഹിച്ച മികച്ച സേവനങ്ങളെ ചൊല്ലി അദ്ദേഹത്തിനുള്ള മുഖരമായ അഭിമാനം ഇതിൽ പലേടത്തും മാറെറാലിക്കൊള്ളുന്നുമുണ്ട്. പണ്ടു വ്യക്തിനിഷ്ഠമായ താത്പര്യങ്ങളെ മുൻനിർത്തി വ്യാപരിച്ച സാഹിത്യം ഇപ്പോൾ സമഷ്ടിയുടെ നന്മയ്ക്കുവേണ്ടി തീവ്രമായി വ്യാപരിക്കയാണ്. കാരണം, പുതിയ ധർമ്മനീതികൾ ജനസാമാന്യത്തിൽ പരത്താൻ സാഹിത്യത്തിനുള്ളത്ര കഴിവു മറെറാന്നിനുമില്ല. ഇങ്ങനെ ഇപ്പോൾ സാഹിത്യം സോഷ്യലിസത്തിൽ വന്നു നില്ക്കുകയാണ്. ഈ സോഷ്യലിസ്റ്റ് ആദർശം അദ്ധ്യാത്മവാദികളുടെ 'ലോകാസ്സമസ്താസ്സുഖിനോ ഭവന്തു' തുടങ്ങിയ ഉദാരാദർശങ്ങളിൽ നിന്നു തെല്ലും വ്യതിരിക്തമല്ല." ഇത്രയുമായപ്പോൾ ഇവിടെ ഉണ്ടാകാവുന്ന അപായകരമായ ഒരു പിശകിൽനിന്നു വായനക്കാരെ രക്ഷിക്കാൻ മുണ്ടശ്ശേരി വൈയഗ്ര്യംപൂണ്ടു സൂക്ഷ്മമായ ഒരു ഭേദം എടുത്തുകാട്ടിത്തരുന്നു. "ഋഷിപ്രോക്തമായ സാഹോദര്യം സാധിതമാകുന്നുണ്ടെങ്കിൽ മരണാനന്തരം മാത്രമാണ്. ഭൗതികജീവിതത്തിന്റെ വരണ്ട മണലിലാകട്ടെ ആർദ്രങ്ങളായ ആ ആർഷസൂ

ക്കുതികൾവീണപാടെ വാറിപ്പോയിട്ടേ ഉള്ളു. അതിനാൽ ആവുന്നോടത്തോളം മനുഷ്യസാഹോദര്യം മരണാൽപൂർവം തന്നെ സാധിതമാക്കണം." മരണാൽപൂർവ്വം സാഹോദര്യം കൈവരുത്താൻ കാണിക്കുന്ന ഈ തിടുക്കത്തെ ആർ അഭിനന്ദിക്കയില്ല? വെറും ദിവാസ്വപ്നങ്ങൾ പുലമ്പിപ്പോന്ന ആ ഋഷികളെ ആരനുകമ്പിക്കുകയില്ല? പക്ഷേ യാഥാർത്ഥ്യങ്ങളെന്തെന്നു് ആലോചിക്കേണ്ട താമസമേ ഉള്ളു വെറും വാക്കുകളാണിവ എന്നു ധരിക്കാൻ. ഇന്നത്തെ മുന്നേറവാദികളിൽ അഗ്രഗണ്യരെന്നു സ്വയം ഞെളിയുന്ന സോഷ്യലിസ്റ്റുകാരോടും കമ്യൂണിസ്റ്റുകാരോടും ഒപ്പംതന്നെ അഭിജ്ഞനായ തനിക്കുമുണ്ടു പുരോഗമനവ്യഗ്രതയെന്നു കാണിക്കാൻ മുണ്ടശ്ശേരി ചെയ്യുന്ന ഒരു വ്യഥായത്നമത്രേ ഈ വാക്കുകളിൽ തെളിയുന്നതു്. സത്യഗ്രഹത്തിലൂടെയും സേവനവ്രതത്തിലൂടെയും ഋഷിപ്രോക്തമായ ആ സമത്വസാഹോദര്യങ്ങളെ സഫലമായി ജനതാമദ്ധ്യത്തിൽ സാക്ഷാത്കരിച്ച ഋഷികല്പനായ ഗാന്ധിജിയുടെ രോമഹർഷണമായ ജീവിതത്തിനുശേഷം കാഴ്ചയുള്ള കണ്ണുകൾ എങ്ങനെ മുൻചൊന്നവണ്ണം വസ്തുസ്ഥിതിയുടെനേരേ അടയ്ക്കപ്പെടുന്നു എന്നു മനസ്സിലാക്കാൻ വിഷമമുണ്ടു്. ഭൗതികജീവിതത്തിന്റെ വരണ്ട മണലിൽ സത്യാഹിംസാസമതാദികളുടെനിത്യനീർച്ചാലുകൾ ഒഴുക്കി അതു ഫലഭൂയിഷ്ഠമാക്കിയതാണല്ലോ ഗാന്ധിജിയുടെ അമരമായ വിജയം. പക്ഷേ ഇതങ്ങു സമ്മതിച്ചാൽ പുതുപരിപാടികളുടെ പുതുമയ്ക്കു് ഒട്ടൊക്കെ വാട്ടം തട്ടുകയും താൻ കുറെ പഴഞ്ചനായിത്തീരുകയും ചെയ്യും.

ഇതുപോലെ തന്നെ സോഷ്യലിസ്റ്റുറിയലിസത്തെക്കുറിച്ചുള്ള പരാമർശങ്ങളും മാർമ്മികമായിട്ടില്ല. പ്രോഗ്രസ്സീവ് റിയലിസം, ന്യൂ റിയലിസം സോഷ്യലിസ്റ്റുറിയലിസം-ഇതൊക്കെ മുണ്ടശ്ശേരിക്കു പര്യായങ്ങളാണു്. ഇതിലടങ്ങിയിട്ടുള്ളതു പ്രധാനമായി മൂന്നു തത്വങ്ങളാകുന്നു:—മൂഢവിശ്വാസനിഷേധം; വ്യഷ്ടിസമഷ്ടിബന്ധത്തെക്കുറിച്ചുള്ള ധാരണയിൽ മാററം; ജീവിതത്തിൽ വിശ്വാസം. ആദ്യത്തേതും ഒടുവിലത്തേതും സ്പൃഹണീയമായ എല്ലാ സാഹിത്യപ്രസ്ഥാനങ്ങളിലും എക്കാലത്തുമാദരിക്കപ്പെട്ടിട്ടുള്ള തത്വങ്ങളാണു്. മഹാഭാരതം, ഇലിയഡ് തുടങ്ങിയ എപ്പിക്കൃതികളിൽ കാണുന്നതു ജീവിതവിശ്വാസം-പ്രതിബന്ധങ്ങളെ ഊക്കോടെ തല്ലിത്തകർത്തു വിജയിക്കാനുള്ള നിശ്ചയം, മററവിടെ കണ്ടുകിട്ടും? മൂഢവിശ്വാസത്തെ താലോലിക്കയെന്നതു് ആരും ഒരാദർശമായി എടുക്കാൻ ഇടയില്ല. പക്ഷേ ഇതൊന്നുമല്ല റഷ്യയിൽ അഭിനവമായി പ്രതിഷ്ഠിതമായിട്ടുള്ള സോഷ്യലിസ്റ്റുറിയലിസമെന്നു് അതിനെക്കുറിച്ചുള്ള വിവരങ്ങൾ തിരക്കി അറിഞ്ഞാൽ തെളിയും. ജോർജ്റീവേ 'ഇന്നത്തെ സോഷ്യലിസ്റ്റുസാഹിത്യം' എന്ന ഗ്രന്ഥത്തിൽ ഈ വിഷയത്തെക്കുറിച്ചു ചെയ്തിട്ടുള്ള ദീർഘവും നിപുണവുമായ പ്രസ്താവങ്ങളിൽനിന്നു ചിലതു ചുവടേ ചേർക്കുന്നു.

"സോവിയററു സാഹിത്യത്തിലും സാഹിത്യനിരൂപണത്തിലും മൗലികമായി അംഗീകരിക്കപ്പെട്ടിട്ടുള്ള രീതി (method)യാണു് സോഷ്യലിസ്റ്റുറിയലിസം എന്നു വിളിക്കപ്പെടുന്നതു്. ഇതനുസരിച്ചു് കലാകാരൻ ചെയ്യേണ്ടതു് വിപ്ലവാത്മകമായ അതിന്റെ വികാസത്തെ ഉൾപ്പെടുത്തി യാഥാർത്ഥ്യത്തെ ഐതിഹാസികമായ സ്ഫുടതയോടും സത്യനിഷ്ഠയോടും ചിത്രീകരിക്കയാണു്. സോഷ്യലിസത്തിന്റെ മർമ്മങ്ങൾ തൊഴിലാളികളെ ഗ്രഹിപ്പിക്കുന്ന

തിന്നും, അങ്ങനെ അവരുടെ ആശയങ്ങൾക്കു പരിവർത്തനമുണ്ടാക്കുന്നതിന്നും, കലാപരമായ ഈ ചിത്രണം ഉത്തരവാദപ്പെട്ടിരിക്കണം.

"ഇന്നത്തെ പ്രശ്നങ്ങളെ കുറിച്ചു ചർച്ചചെയ്യുക; ജീവിതമാകമാനം ഒരേ ഒരു ഐതിഹാസികപ്രയാണം അഥവാ പ്രഗതി (process) യെന്നുധരിക്കുക; വർത്തമാനസ്ഥിതി ഈ പ്രഗതിയിലുൾപ്പെടുന്നു എന്നു കാണുക; ഈ പ്രഗതി എവിടെനിന്നു തുടങ്ങി എവിടേയ്ക്കു പോകുന്നു എന്നു കണ്ടറിയുക; തുടങ്ങിയവയാണു സോഷ്യലിസ്റ്റ് സാഹിത്യകാരന്റെ കർത്തവ്യങ്ങൾ.

"സോഷ്യലിസ്റ്റ്റിയലിസം പ്രധാനമായി പ്രതിപാദിക്കുന്നതു് സാമൂഹികമായ പരിതഃസ്ഥിതികളിൽ പ്രകടമാകുന്ന മാനവവികാരങ്ങളെയാകുന്നു. ഇവിടെ പ്രാധാന്യം നല്കേണ്ടതു് സാമൂഹിക പരിതഃസ്ഥിതികൾക്കാണുതാനും; കാരണം മനുഷ്യരുടെ ആദ്ധ്യാത്മികസ്വഭാവത്തിന്നും സാമൂഹികപരിതഃസ്ഥിതികൾക്കും തമ്മിലുള്ള ബന്ധം ഗാഢതരമാണു്."

വസ്തുസ്ഥിതി ഈ വണ്ണമിരിക്കെ സോഷ്യലിസ്റ്റ്റിയലസിത്തെക്കുറിച്ചു ശ്രീ. മുണ്ടശ്ശേരി ചെയ്യുകാണുന്ന പ്രസ്താവനകൾ വായനക്കാരെ ഭ്രമിപ്പിക്കുവാൻ മാത്രമേ ഉതകുകയുള്ളു.

ഇതിൽ നിന്നൊക്കെ ഈ പുസ്തകത്തിൽ ഗ്രാഹ്യാംശങ്ങളൊന്നുമില്ലെന്നു ധരിക്കേണ്ടതില്ല. സാഹിത്യകാരന്മാർ രാഷ്ട്രീയമായ കൂട്ടുകെട്ടുകളിലൊന്നിലുംപെടാതെ, സ്വതന്ത്രമായി പ്രതിഭയെ വ്യാപരിപ്പിക്കണമെന്നു് ഇന്നത്തെ ചുറ്റുപാടുകളിൽ, മുണ്ടശ്ശേരി ചെയ്തിട്ടുള്ളപോലെ, ഉറച്ചു പറയേണ്ടിയിരിക്കുന്നു. അതുപോലെ, പൊതുനന്മയെ പുരസ്കരിച്ചു ചുറ്റുപാടുകളെ അഴിച്ചുപണിയാൻ പ്രേരിപ്പിക്കുന്ന സാഹിത്യമേ, വിപ്ലവാത്മകമായ സാഹിത്യമേ കാര്യകാരി ആകു എന്ന ഷീഡിന്റെ ആശയവും ചിന്തോദ്ദീപകമാണു്. പക്ഷേ ഒന്നാംസ്ഥാനം നല്കേണ്ടതു ആഭ്യന്തരമായ വിപ്ലവത്തിന്നാണു്, ഹൃദയപരിവർത്തനത്തിന്നാണു്. ഏതായാലും സമുദായനന്മയെ വിഗണിച്ചും ആത്മസുഖത്തിന്നു ശ്രമിക്കുന്ന ആ പാരമ്പര്യത്തെ എതിർക്കേണ്ടതുതന്നെ. എന്നാൽ നിരാക്ഷേപമായ ഈ ആദർശം സ്വീകാര്യമാക്കാൻ ബുദ്ധന്റെയും വിവേകാനന്ദന്റെയും ഗാന്ധിയുടെയും നാട്ടിൽ ഒരു ഷീദിന്റെ മാന്യമായ നാമധേയം വലിച്ചിഴയ്ക്കേണ്ടതില്ലെന്നു മറന്നുകൂടാ.

സാഹിത്യത്തിന്റെ ഭാവിയെക്കുറിച്ചുള്ള മുണ്ടശ്ശേരിയുടെ ചിന്തകളും സ്ഥാനസ്ഥിതങ്ങൾ തന്നെ. മാർക്സിസമുൾപ്പെടെയുള്ള ഇന്നത്തെ വിജ്ഞാനസംഹിതയിൽ നീക്കുപോക്കുകൾ ചെയ്യല്ലാതെ ഭാവിയിലെ സാഹിത്യകാരനു പ്രചോദനം ലഭിക്കുമോ എന്നു കുറെ കരുതലോടുകൂടി അദ്ദേഹം ശങ്കിക്കുന്നു. എന്തിനീ അതിവിനയം? മാർക്സിസം തുടങ്ങിയ ഏകദേശീയ ചിന്താസരണികൾക്കുള്ള പോരായ്മകൾ ഇന്നുതന്നെ ചിന്തകന്മാർ ചൂണ്ടിക്കാണിച്ചു കഴിഞ്ഞിരിക്കുന്നു. ശുദ്ധമാർക്സിസം എന്നൊന്നു് റഷ്യയിൽപോലും പ്രായോഗികമാക്കാമെന്നു് ആരും സ്വപ്നം കാണുന്നില്ല. അപ്പോൾ ഭാവിയെ ഭരിക്കുന്നതു് ഒരു പ്രത്യേകവിജ്ഞാനസംഹിതയുമായിരിക്കയില്ലെന്നുസ്പഷ്ടം. സോഷ്യലിസ്റ്റ് റിയലിസം പറയുന്നമട്ടിൽ സമഗ്രമായ യാഥാർത്ഥ്യങ്ങളുടെ വിപ്ളവാത്മകമായ പരിണാമങ്ങൾ അപ്രതീക്ഷിതമാംവണ്ണം ആ ഭാവിയെ രൂപപ്പെടുത്തിക്കൊള്ളും. ഇനിപ്പോൾ കർത്ത

## ഗ്രന്ഥനിരീക്ഷണം 3

# General Knowledge for the Young

തിരുവനന്തപുരം മാഡൽ ഹൈസ്കൂളിലെ അദ്ധ്യാപകനായ ശ്രീ. കെ. രാമയ്യർ ലളിതമായ മലയാളഭാഷയിൽ നിർമ്മിച്ചിട്ടുള്ള വിജ്ഞാനപരമായ ഈ ഗ്രന്ഥം വിദ്യാത്ഥികൾക്കും, പ്രൗഢന്മാർക്കും ഒരുപോലെ പ്രയോജനപ്പെടുന്നതാണു്. തിരു-കൊച്ചി സംസ്ഥാനം, ഇൻഡ്യ, ഭൂലോകവിവരണം, ഭൂലോകചരിത്രസംഗ്രഹം, ആരോഗ്യം, അധുനാതനവൃത്താന്തങ്ങൾ, കായികവിനോദങ്ങൾ, പ്രശസ്തവ്യക്തികൾ, സുപ്രധാനകാലങ്ങളും സംഭവങ്ങളും എന്നിങ്ങനെയുള്ള വിഷയങ്ങളെ അധികരിച്ചു് ഏററവും സംക്ഷിപ്തമായ വിധത്തിൽ പൌരന്മാരറിഞ്ഞിരിക്കേണ്ട വിജ്ഞാനവിശേഷങ്ങൾ പ്രതിപാദിക്കുന്ന ഈ ഗ്രന്ഥം, വൈജ്ഞാനികഗ്രന്ഥങ്ങളുടെ അഭാവം അനുഭവിക്കുന്ന മലയാളഭാഷയ്ക്കു് ഒരു നേട്ടംതന്നെയാണെന്നു് സമ്മതിക്കേണ്ടിയിരിക്കുന്നു. ഏതാണ്ടു് നൂറുവശങ്ങളോളംവരുന്ന പരിമിതമായ പരിധിക്കുള്ളിൽ ബഹുമുഖങ്ങളും, സൂക്ഷ്മതരങ്ങളുമായ വിലയേറിയ വിവരങ്ങൾ സംഗ്രഹിച്ചിരിക്കുന്നതിൽ ഗ്രന്ഥകർത്താവു് തികച്ചും അനുമോദനാർഹനാണു്. എല്ലാ വിദ്യാത്ഥികൾക്കും ഒരുപോലെ പ്രയോജനപ്പെടുന്നതും, വിശേഷിച്ചു് സ്കാളർഷിപ്പു പരീക്ഷകൾക്കും മററും ചേരുന്ന വിദ്യാത്ഥികൾക്കു് ഏററവും ഉപകരിക്കുന്നതുമായ ഈ ഗ്രന്ഥം വിദ്യാലയങ്ങളിലും, പൊതുജനങ്ങൾ നടത്തുന്ന ഗ്രന്ഥശാലകളിലും അവശ്യം ഉണ്ടായിരിക്കേണ്ടതാണെന്നു് തീർത്തുപറയാം. ഇതുപോലെ വിജ്ഞാനപരങ്ങളായ പ്രബന്ധങ്ങൾ ശ്രീ. രാമയ്യർ തുടർന്നു രചിക്കുന്നതു് മലയാളഭാഷയ്ക്കു് വിലയേറിയ അനുഗ്രഹമായിരിക്കും.

കെ. രാമയ്യർ,
26 വലിയശാല, തിരുവനന്തപുരം. വില 14 ണ.

P. K.

---

വ്യം, ഗാന്ധിജി തുടങ്ങിയ തത്ത്വവേദികളും കർമ്മയോഗികളും നിർദ്ദേശിച്ച രീതിയിൽ, ആത്ഥികമൂല്യങ്ങൾക്കെന്നപോലെ ആദ്ധ്യാത്മികമൂല്യങ്ങൾക്കും സമർഹമായ സ്ഥാനം നൽകി, ബഹുജനയോഗക്ഷേമം ദീക്ഷിച്ചു സാഹിത്യകാരന്മാർ പ്രവത്തിക്കുകയത്രേ.

ജനാധിപത്യം അരങ്ങേറിയെന്നല്ലാതെ ജനതാഹൃദയത്തിൽ അതിനുറച്ചസ്ഥാനമിനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. ഈ വിഷയത്തിൽ അനുകൂലമായപ്രേരണകൾ ചെലുത്താൻ തങ്ങളുടെ ഭാവനാധിഷ്ഠിതമായ പ്രയത്നങ്ങളെ, സാഹിത്യകൃതികളെ, ഭാവിസാഹിത്യകാരന്മാർ പ്രയോജനപ്പെടുത്തും. ഭൗതികതയുടെ വരണ്ടമണ്ണിൽ വററിക്കഴിഞ്ഞു എന്നു് അസ്ഥാനത്തിൽ അനുശോചിക്കപ്പെട്ട ആ ഋഷിസൂക്തങ്ങളുടെ ഭാഷയിൽ പറഞ്ഞാൽ വിദേഹമുക്തിയല്ല ജീവിതലക്ഷ്യം; വ്യക്തിമുക്തിയുമല്ല; മറിച്ചു്, ജീവന്മുക്തിയും സമഷ്ടിമുക്തിയുമാണു്. അതിനു് വ്യക്തികൾ സംഘടിച്ചും സമഷ്ടിയോടുള്ള ചുമതലാബോധത്തോടും പ്രവത്തിക്കണം. ഇവിടെയൊരു വർഗ്ഗസമരവും രക്തംചിന്തലും വിപ്ലവവുമൊക്കെ അനിവാര്യമെന്ന അന്ധവിശ്വാസത്തോടു പടവെട്ടി, അവകാശങ്ങളെ മറന്നും കർത്തവ്യങ്ങൾ അനുഷ്ഠിക്കുന്നതിനുള്ള വിശാലവും അഗാധവുമായ സംസ്കാരം-ഗാന്ധിജിയുടെ ജീവിതസന്ദേശം – കലാസുഭഗമായരീതിയിൽ ഉയത്തിപിടിക്കയത്രെ ഭാവിസാഹിത്യകാരന്മാരുടെ പാവനമായ ചുമതല. അങ്ങനെ ജീവിതവും കലാവ്യാപാരവും ചരിതാത്ഥമാകും; അതിസ്വാതന്ത്ര്യവും അസ്വാതന്ത്ര്യവും തമ്മിലുള്ള പൊരുത്തക്കേടുകൾ പരിഹരിക്കപ്പെടുകയും ചെയ്യും.

[രൂപഭദ്രത, എൻ. ബി. എസ് (കോട്ടയം) പ്രസിദ്ധീകരണമാണു്. വില 1-4-0]

# അന്നായും കാറലും

റിച്ചേർഡും കാറലും ഒരു വിജനഭാഗത്തിൽ തടവുകാരാണു്. റിച്ചേർഡു് വിവാഹിതനായിരുന്നു. അയാളുടെ ഭാര്യയാണു് അന്നാ. വിരഹദുഃഖത്തിനുപശാന്തിയായി അന്നയെപ്പററി റിച്ചേർഡ് വികാരഭരിതനായി പലതും പറയുകയും കാറൽ ശ്രദ്ധിക്കുകയും പതിവായിരുന്നു. ഒരു ദിവസം റിച്ചേർഡ് ആഹാരസാധനങ്ങൾ കൊണ്ടുവരുവാൻ പോയി. കാറൽ ഒളിച്ചോടി. അന്നായെക്കണ്ടു് റിച്ചേർഡാണെന്നു ഭാവിച്ചു. അയാൾ കേട്ടിരുന്ന എല്ലാ രഹസ്യങ്ങളും പറഞ്ഞു് റിച്ചേർഡാകാൻ നോക്കി. അവളെ വിശ്വസിപ്പിക്കാൻ കഴിഞ്ഞില്ല. പക്ഷേ വശത്താക്കി. അവർ അങ്ങനെ താമസിച്ചു; അന്നാ ഗർഭവതിയായി. അപ്പോഴാണു് റിച്ചേർഡിന്റെ വരവു്. അന്നായുടെ കഥ റിച്ചേർഡ് ഗ്രഹിച്ചു. അന്നാ കാറലിനെത്തന്നെ സ്വീകരിച്ചു. രണ്ടുപേരും ഒരഗമ്യമായ രഹസ്യത്തിലേക്കു നടന്നുമറയുന്നു.

ഇതാണു് ഇതിവൃത്തം. യുദ്ധകാലത്തു് ഇതു് സാധാരണസംഭവമാണു്. എന്നാൽ അനുഗൃഹീതനായ ഈ കലാകാരൻ ഈ സംഭവത്തിനു് ചൈതന്യം കൊടുത്തു് ഒരു കാവ്യവിഷയമാക്കിയിരിക്കുന്നു. കാറലിനെ അന്നാ വിശ്വസിച്ചില്ല; സ്നേഹിച്ചു. അയാൾക്കുവേണ്ടി ഭർത്താവിനെ ഉപേക്ഷിച്ചു. അന്നായും കാറലും അവരുടെ പ്രണയപാരവശ്യത്തിൽപ്പെട്ടു് അനുഭവിച്ച വ്യഥ കഥയുടെ ജീവനാണു്; കവിയുടെ സൂക്ഷ്മാവലോകത്തിന്റെ തികവു്. ഭർത്താവിനോടുള്ള കടപ്പാടു് കാമുകന്റെ പ്രണയത്തിനടിപണിഞ്ഞു. കാറലിന്റെ അകമഴിഞ്ഞ സ്നേഹം റിച്ചേർഡിന്റെ അവകാശത്തെ പരാജയപ്പെടുത്തി ഇതാണു് കഥയിൽ നാം കാണുന്നതു്. ഈ വൈപരീത്യങ്ങളെ ചിത്രീകരിച്ചിരിക്കുന്നതു് സർവ്വാത്മനാ അതിനു പററിയ ഒരു പശ്ചാത്തലത്തിൽത്തന്നെ. ഭൂപ്രകൃതിയും മനുഷ്യപ്രകൃതിയും ഈ സമരത്തെ സഹായിക്കുന്നു.

പരിഭാഷകൻ കാവ്യരസത്തിനു ലോപം വരാതെ ഭംഗിയായ ശൈലിയിൽ ലളിതങ്ങളായ വാക്യങ്ങളിൽ കഥാകഥനം സാധിച്ചിട്ടുണ്ടു്. സ്ഥലകാലങ്ങളുടെ അകൽച്ചയിലും സംഭവങ്ങളുടെ യാഥാർത്ഥ്യത്തോടുള്ള അകൽച്ചയിലും നമുക്കു് പരിചയമില്ലാത്ത രാഗങ്ങളും രമ്യങ്ങളാക്കിത്തന്നെ പരിഭാഷകൻ വിവർത്തനം ചെയ്തിട്ടുണ്ടു്. സംഭോഗശൃംഗാരത്തെ നേരിയ മൂടുപടത്തിൽ പൊതിഞ്ഞു് രോചകമാക്കാൻ ശ്രമിച്ചിട്ടുള്ളതു് അനുഗ്രഹമാണു്.

G. P.

മൂലഗ്രന്ഥകാരൻ :—ലിയനാർഡു് ഫ്രാങ്കു്.

പരിഭാഷകൻ :—

ഈ. കെ. ദിവാകരൻപോററി,

വില ഒരു രൂപ.

സാഹിത്യപ്രവർത്തകസഹകരണസംഘം.

### ഗ്രന്ഥനിരീക്ഷണം 5

# കാമുകന്റെ കത്തു്

ജീവിതത്തിന്റെ ബഹളങ്ങളിൽനിന്നു് അകന്നുമാറി ഏകാന്തതയിൽ അല്പം ചില നാളുകൾ ജീവിച്ചകാലത്തു് ഉദിച്ചുയർന്ന ചിന്താഗതികളെ കത്തുകളുടെ രൂപത്തിൽ ശ്രീ. ദേവു് ഇതിൽ സന്നിവേശിപ്പിച്ചിരിക്കുകയാണു്. ഇതിന്റെ ഒന്നാംപതിപ്പു് പ്രസിദ്ധീകരിച്ചിട്ടു് കൊല്ലം ഇരുപതോളമായി. അന്നതിന്റെ പേരു് 'ഏകാന്തതയിൽ' എന്നായിരുന്നു എന്നും ഗ്രന്ഥകാരൻ നമ്മെ അറിയിക്കുന്നു. അക്കാലത്തു് അത്രയധികം അംഗീകരിക്കപ്പെട്ടിട്ടില്ലായിരുന്ന പുത്തൻ ചിന്താഗതികളെ ഒരു നല്ല ഗദ്യകവിതയുടെ ശൈലിയിൽ ദേവു് ഈ കത്തുകളിലാവിഷ്കരിച്ചിരിക്കുന്നു. സാതൃപ്തിയുടെ യഥാർത്ഥഭാവവും, കവിതയുടെ അപ്രമേയത്വവും, സമ്പത്തിന്റെ നടുവിൽ അതിന്റെ സ്രഷ്ടാവായ തൊഴിലാളിക്കനുഭവിക്കേണ്ടിവരുന്ന കൊടുംയാതനകളും, ഇന്നത്തെ സങ്കല്പങ്ങളാണു് നാളെ യാഥാർത്ഥ്യങ്ങളായി പരിണമിക്കുന്നതെന്നുള്ള സത്യവും ദേവു് ഈ കത്തുകളിലൂടെ വെളിപ്പെടുത്തുന്നുണ്ടു്. സാമുദായികാചാരങ്ങൾ വരുത്തിക്കൂട്ടുന്ന പ്രതിബന്ധങ്ങൾ, പുതിയൊരു സാമൂഹ്യവ്യവസ്ഥിതിക്കു വേണ്ടിയുള്ള ആഹ്വാനത്തിലേക്കു നമ്മെ നയിക്കത്തക്കരീതിയിൽ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ഏകാന്തതയിൽ വിരഞ്ഞുൽഫുല്ലമാകുന്ന ചിന്തയുടെ മിഴിവും കഴിവും ദേവു് നമ്മെ ബോധ്യപ്പെടുത്തുന്നു. മനുഷ്യത്വത്തെ മാനിച്ചുകൊണ്ടുതന്നെ പുതിയൊരു സാമൂഹ്യസ്ഥിതിക്കുവേണ്ടി ആഹ്വാനം മുഴക്കാൻ ദേവിനു് സാധിച്ചിട്ടുണ്ടു്. ഇന്നു് സാർവ്വത്രികമായി, ഉൽക്കടമായി കേൾക്കുന്ന ആ ആഹ്വാനത്തിന്റെ മന്ദമായ അലച്ചാർത്തുകൾ നമുക്കിതിൽ സർവ്വത്ര കാണാം.

ഗ്രന്ഥനാമകരണത്തെക്കുറിച്ചുകൂടി ഒരു വാക്കു്. 'ഏകാന്തതയിൽ' എന്ന പഴയ പേരുതന്നെയായിരുന്നു സമീചീനം എന്നു തോന്നുന്നു. ഒരു പക്ഷേ 'മാസ് അപ്പീലിനു' വേണ്ടിയാണോ എന്നറിഞ്ഞില്ല ഇപ്പോഴത്തെ നാമം തിരഞ്ഞെടുത്തതു്. ഏതായാലും ഏകാന്തതയിലിരുന്നു് അതിന്റെ അന്തഃപ്രേരണകൊണ്ടുദിച്ചുയർന്ന പ്രശ്നങ്ങൾ കൈകാര്യംചെയ്യുന്നൊരു കൃതിക്കു് "ഏകാന്തതയിൽ" എന്നാണു് യുക്തമായ തലക്കെട്ടു്.

S. P.

ഗ്രന്ഥകാരൻ:—പി. കേശവദേവു്.
വില പത്തണ.
സാഹിത്യപ്രവർത്തകസഹകരണസംഘം

# അഭിപ്രായത്തിനു വന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ്

| | പേര്. | ഗ്രന്ഥകർത്താവ്. | വില രൂ. | ണ. | സ. |
|---|---|---|---|---|---|
| 1. | കാഫർ | ആലപ്പുഴ ഖാദർ | 1 | 4 | 0 |
| 2. | വീരകഥകൾ I | കെ. എ. പോൾ | 0 | 12 | 0 |
| 3. | ഗാന്ധിചരിതം (തുള്ളൽ) | ഒ. എം. സി. നാരായണൻ നമ്പൂതിരിപ്പാട് | 0 | 4 | 0 |
| 4. | വയലാർ ഗർജ്ജിക്കുന്നു | പി. ഭാസ്കരൻ | 0 | 8 | 0 |
| 5. | പമ്പവിളക്ക് | നാഗവള്ളി R. S. കുറുപ്പ് | 1 | 0 | 0 |
| 6. | മുന്തിരിക്കുല | മാവേലിക്കര അച്ചുതൻ | 0 | 8 | 0 |
| 7. | പാട്ടുന്നമാലാഖ | ജി. വി. പുത്തനങ്ങാടി | 0 | 12 | 0 |
| 8. | മണിമുഴക്കം | ടി | 0 | 12 | 0 |
| 9. | പരിത്യക്താ | പുത്തേഴത്തുരാമമേനോൻ | 0 | 12 | 0 |
| 10. | നേരംപോക്ക് | ടി | 2 | 0 | 0 |
| 11. | ടിപ്പുസുൽത്താൻ | വിവ: രാമകൃഷ്ണൻ & ഭാസ്കരൻ | 1 | 8 | 0 |
| 12. | ഭാവമുകുളങ്ങൾ | വിദ്വാൻ കെ. കെ. കുറുപ്പ്, കുട്ടമത്ത് | 0 | 12 | 0 |
| 13. | നേരുകൾ | എ. ഡി. രാജൻ ആലപ്പുഴ | 0 | 12 | 0 |
| 14. | നവദർശനം | കാറിപ്പുഴ കൃഷ്ണപിള്ള | 1 | 0 | 0 |
| 15. | ബ്ലീച്ച്! | ടി. എസ്. ഭട്ടതിരിപ്പാട് | 0 | 12 | 0 |
| 16. | കരിന്തിരി | ജോസഫ് മുണ്ടശ്ശേരി | 0 | 8 | 0 |
| 17. | സാഹിതീകടാക്ഷം | വിദ്വാൻ വെള്ളായ്ക്കൽ ഗോവിന്ദമേനോൻ | 1 | 0 | 0 |
| 18. | സാഹിത്യവിനോദം III | ടി | 0 | 12 | 0 |
| 19. | ടി IV | ടി | 0 | 12 | 0 |
| 20. | വഴിവക്കത്തെ മാവ് | ടി | 0 | 8 | 0 |
| 21. | ത്രിപുരദഹനം (ആട്ടക്കഥ) | എ. എസ്സ്. കൃഷ്ണൻ നമ്പൂതിരി | 0 | 10 | 0 |
| 22. | മന്ത്രവാദവും മതവും | വിവ: വിക്രമൻ | | | |
| 23. | ഓടക്കുഴൽ | T. R. വിമല | 1 | 0 | 0 |

| | | | | | |
|---|---|---|---|---|---|
| 24. | ഇരുൾനീങ്ങി | മിസ്. ജെ. ആർ. ജോഷ്വാ | 1 | 0 | 0 |
| 25. | വിനോദരശ്മികൾ | കുട്ടംപേരൂർ എം. ഗോവിന്ദൻനമ്പൂതിരി | 0 | 8 | 0 |
| 26. | വെള്ളിത്തിര | പി. കെ. കുരുവിള | 1 | 4 | 0 |
| 27. | വിവേകാനന്ദൻ | എ. ജി. കൃഷ്ണവാര്യർ | 2 | 4 | 0 |
| 28. | കൂമ്പെടുക്കുന്ന മണ്ണ് | പി. സി. കുട്ടിക്കൃഷ്ണൻ | 1 | 8 | 0 |
| 29. | ആധുനികസാഹിത്യം | എസ്. ഗുപ്തൻനായർ | 1 | 8 | 0 |
| 30. | സരോവരം | വെണ്ണിക്കുളം ഗോപാലക്കുറുപ്പ് | 1 | 4 | 0 |
| 31. | ചലച്ചിത്രകല | നാഗവള്ളി | 1 | 0 | 0 |
| 32. | മരണത്തിന്റെ നിഴലിൽ | വൈക്കം മഹമ്മദ്ബഷീർ | 1 | 0 | 0 |
| 33. | പ്രേമപരിണാമം | കൈനിക്കര കുമാരപിള്ള | 0 | 10 | 0 |
| 34. | കൈവിളക്ക് | കുട്ടികൃഷ്ണമാരാര് | 1 | 8 | 0 |
| 35. | മുച്ചീട്ടുകളിക്കാരന്റെ മകൾ | ബഷീർ | 0 | 6 | 0 |
| 36. | ന്റുപ്പുപ്പാക്കൊരാനേണ്ടാർന്നു!" | ടി | 2 | 0 | 0 |
| 37. | നെല്ലിക്കാ | പി. അയ്യനേത്ത് | 0 | 10 | 0 |
| 38. | ഏഴു ചക്രം രണ്ടുകാശ് | എ. വി. ചേത്തല | 1 | 0 | 0 |
| 39. | നമ്മുടെ പോളിറ്റീഷ്യൻസ് | രജിനി | 1 | 4 | 0 |
| 40. | സങ്കല്പസൗരഭം | ജി. ശങ്കരപ്പിള്ള | 1 | 0 | 0 |
| 41. | കേരളകഥ | ആറ്റൂർ കൃഷ്ണപ്പിഷാരടി | 2 | 8 | 0 |
| 42. | ചുംബനം | എ. കെ. അലിമുഹമ്മദ് | 1 | 0 | 0 |
| 43. | ശ്രീയേശുഭൂജാതാ | തെക്കേടത്തു പരമുപിള്ള | 0 | 8 | 0 |
| 44. | ആണ്ടുകമ്പസാരം | ജോസ് ചാലങ്ങാടി | 1 | 8 | 0 |
| 45. | അച്ഛന്നശേഷം | മൂക്കോത്തു ശ്രീനിവാസൻ | 1 | 0 | 0 |
| 46. | മണിദീപം | കെ.പി. നാരായണപ്പിഷാരടി | 1 | 12 | 0 |

# ഗ്രന്ഥശാലാസംഘം വാർത്തകൾ

## പ്രവർത്തകസമിതിയോഗം

സംഘം പ്രവർത്തകസമിതിയുടെ യോഗം ഏപ്രിൽ 19, മെയ് 2, 5, 14, 30, ജൂൺ 21, ജൂലൈ 3, 20, ആഗസ്റ്റ് 3 എന്നീ തീയതികളിൽ കൂടുകയുണ്ടായി.

## പ്രധാനതീരുമാനങ്ങൾ

ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരുടെ നിയമനംപ്രമാണിച്ച് അഭിമുഖപരീക്ഷണവും മത്സരപ്പരീക്ഷയും നടത്തിയതിൽ വിജയികളായ 16 പേരെ ഫസ്റ്റ്ഗ്രേഡ് ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരായി പ്രതിമാസം 70 രൂപാ പ്രതിഫലത്തിലും പ്രവർത്തനം നടത്തിക്കൊണ്ടിരുന്ന ഓർഗനൈസറന്മാരിൽ 14 പേരെ സെക്കൻറ് ഗ്രേഡ് ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാരായി പ്രതിമാസം 55 രൂപാ പ്രതിഫലത്തിലും നിയമിച്ചു.

ഓർഗനൈസിംഗ് ഇൻസ്പെക്ടറന്മാർക്കു 15 ദിവസത്തെ പരിശീലനം നൽകേണ്ടതാണ്.

കടലാസിൻെറ വിലക്കൂടുതലും ദുർല്ലഭതയും നിമിത്തം ഗ്രന്ഥാലോകം ഒരു വർഷത്തേയ്ക്കു ദ്വൈമാസികപ്രസിദ്ധീകരണമാക്കുവാൻ തീരുമാനിച്ചു.

സംസ്ഥാനത്തെ റൂറൽ ലൈബ്രറികളിലെ പുസ്തകങ്ങളും ഉപകരണങ്ങളും ഏറെറടുത്ത് സുരക്ഷിതമായും വേണ്ട വ്യവസ്ഥകളോടുകൂടിയും അതതുസ്ഥലത്തെ പൊതുജനവായനശാലകളെ ഏല്പിക്കുന്നതിനു ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരെ അധികാരപ്പെടുത്തി.

സംഘം വകയ്ക്കു ഒരു വാൻ വാങ്ങുന്നതിനു നിശ്ചയിച്ചു.

റൂറൽലൈബ്രറി വക പുസ്തകങ്ങളും ഉപകരണങ്ങളും ഏല്പിക്കുന്നതു സംബന്ധിച്ചുള്ള ഉടമ്പടിവ്യവസ്ഥ അംഗീകരിച്ചു.

സെൻട്രൽ ലൈബ്രറികളുടെ വികസനം, സ്പെഷ്യൽ ഗ്രാൻറു തുകയുടെ വിനിയോഗം എന്നിവ പ്രമാണിച്ചുള്ള വ്യവസ്ഥകൾ തയ്യാറാക്കി.

തിരുവനന്തപുരം താലൂക്ക് ഓർഗനൈസിംഗ് ഇൻസ്പെക്ടരായിരുന്ന മി. വി. നീലകണ്ഠപ്പിള്ളയെ കൽക്കുളം-വിളവംകോട് താലൂക്കിലേയ്ക്കും അവിടെനിന്നും മി എൻ. കുമാരപിള്ളയെ നെയ്യാററിൻകരത്താലൂക്കിലേയ്ക്കും നിയമിച്ചു.

## ഭരണസമിതിയോഗം

ഭരണസമിതിയോഗം ജൂൺ 15, ജൂലൈ 6 എന്നീ തീയതികളിൽ കൂടി.

126-ലെ $7\frac{1}{2}$ മാസത്തെ പ്രവർത്തനറിപ്പോർട്ടും വരവു ചെലവു കണക്കും 1951–52-ലെ ബഡ്ജററും അംഗീകരിച്ചു.

സെൻട്രൽ ലൈബ്രറികളുടെ പ്രവർത്തനം പരിശോധിക്കുന്നതിനു ഒരു കമ്മററിയെ ചുമതലപ്പെടുത്തി.

ലൈബ്രറിബില്ലിൻെറ നക്കൽ പരിശോധിക്കുകയും, പ്രസ്ഥാനത്തിൻെറ ജനകീയസ്വഭാവത്തിനു ന്യൂനതവരാത്തവിധത്തിൽ ബില്ലിൽ വേണ്ട ഭേദഗതിചെയ്യുന്നതിനു ശുപാർശചെയ്യാൻ തീരുമാനിക്കുകയും ചെയ്തു.

ശ്രീ. പലകശ്ശേരി രാഘവനുപകരം പ്രവർത്തകസമിതിയിലേയ്ക്കു് ഡാക്ടർ പി. കെ. നാരായണപിള്ളയെ തെരഞ്ഞെടുത്തു.

# ഗ്രന്ഥശാലാപ്രവർത്തകരുടെ ശ്രദ്ധയ്ക്കു്

1. വായനശാലാകെട്ടിടത്തിനും സ്ഥലത്തിനും മററുമായി നാട്ടുകാരിൽനിന്നും പിരിക്കുന്ന തുക പൊതുജനങ്ങളുടെ വിശ്വാസം സമാർജ്ജിക്കുന്നതിനായി പാസ്സ്ബുക്കിൻപ്രകാരം നിക്ഷേപിക്കുകയും പ്രാദേശികക്കമ്മിററിയുടെ അഭിപ്രായത്തിനു വിധേയമായി മാത്രം ചെലവുചെയ്യുകയും ചെയ്യേണ്ടതാണു്. പ്രസ്ഥാനത്തിന്റെ പേരിൽ പൊതുജനങ്ങൾക്കു വിശ്വാസവും അനുഭാവവും ഉണ്ടാകുന്നതിനു് ഈ നടപടി അത്യാവശ്യമായിത്തീർന്നിരിക്കുന്നു. ഇതിന്റെ പ്രാധാന്യം എല്ലാ വായനശാലക്കാരും മനസ്സിലാക്കി പ്രവർത്തിക്കുമെന്നു പ്രതീക്ഷിക്കുന്നു.

2. ഒരു ഗ്രന്ഥശാലയുടെ സമ്പത്തു് അവിടെയുള്ള ഗ്രന്ഥങ്ങളും ആനുകാലികപ്രസിദ്ധീകരണങ്ങളും ആണു്. എന്നാൽ ചില ഗ്രന്ഥശാലകൾ ഗ്രന്ഥങ്ങളിൽ മാത്രം ശ്രദ്ധപതിപ്പിക്കുകയും ആനുകാലികപ്രസിദ്ധീകരണങ്ങൾ തല്ക്കാലഉപയോഗത്തിനുശേഷം വിററു മുതൽ കൂട്ടുകയും ചെയ്തുവരുന്നതായി കാണുന്നു. സാരസമ്പൂർണ്ണങ്ങളായ ഗദ്യപദ്യലേഖനങ്ങൾ ഉൾക്കൊള്ളുന്ന ആനുകാലികപ്രസിദ്ധീകരണങ്ങൾ വീണ്ടും കിട്ടാത്തവയും അതുകൊണ്ടുതന്നെ അവ അമൂല്യങ്ങളുമാണു്. സാമാന്യജനങ്ങൾക്കു അവ സംഭരിച്ചുവയ്ക്കാൻ സാധ്യമല്ലാത്തതിനാൽ ഗ്രന്ഥശാലകളിൽ പ്രമാണപ്പെട്ട ആനുകാലികപ്രസിദ്ധീകരണങ്ങൾ കഴിയുന്നതു ബയൻറുചെയ്തു സൂക്ഷിച്ചുവെയ്ക്കേണ്ടതു് ആവശ്യമാണു്.

3. ഗ്രന്ഥാലോകം മാസിക വരി, സംഘം വാർഷികവരി എന്നീ ഇനങ്ങളിലും മററും സംഘത്തിലേയ്ക്കു നേരിട്ടോ സംഘം പ്രതിനിധികൾ വഴിയായോ അടയ്ക്കുന്ന തുകയുടെ വിശദവിവരം അതതു മാസത്തെ മാസാന്ത്യസ്റ്റേറുമെൻറോടുകൂടി അറിയിക്കേണ്ടതാണു്.

4. മാസംതോറുമുള്ള വരവുചെലവുകണക്കുകൾ നിർദ്ദിഷ്ട മാസാന്ത്യസ്റ്റേറുമെൻറു ഫാറത്തിൽ എഴുതി കമ്മിററി അംഗീകരിച്ചതിനുശേഷം അതിന്റെ ഓരോ പ്രതി സംഘത്തിലേയ്ക്കു് അയച്ചുതരേണ്ടതാണു്.

5. 1951-52-ലേയ്ക്കു് ഗ്രാന്റിനു് അപേക്ഷിച്ചിട്ടില്ലാത്ത വായനശാലക്കാർ ഉടനെ അപേക്ഷ അയയ്ക്കേണ്ടതാണു്.

(ഗ്രാന്റപേക്ഷയുടെ മാതൃക ഈ ലക്കം ഗ്രന്ഥാലോകത്തിൽത്തന്നെ ചേർത്തിട്ടുണ്ടു്.)

# ഗ്രന്ഥശാലകൾക്കു ഗ്രാൻറിനുള്ള അപേക്ഷാഫാറം

1. ഗ്രന്ഥശാലയുടെ പേരു്
   താലൂക്കു്
   പകുതി
   കര
   പോസ്റ്റാഫീസു്
2. സ്ഥാപിച്ച തീയതി
3. മാനേജു്മെൻറു് (നടത്തിപ്പു്)
4. പുസ്തകങ്ങളുടെ എണ്ണം (ഭാഷതിരിച്ചു്)
5. വരുത്തുന്ന പ്രസിദ്ധീകരണങ്ങളുടെ പേരും അവയ്ക്കു ചെലവാകുന്ന തുകയും
   എ. ദിനപ്പത്രം
   ബി. വാരിക
   സി. മാസിക
6. സ്ഥാപനം പൊതുജനങ്ങളുടെ വകയാണോ?
7. സ്വന്തമായി സ്ഥലവും കെട്ടിടവും ഉണ്ടോ?
8. ഉപകരണങ്ങൾ (ഇനം തിരിച്ചു്)

* 9. 1951 ഏപ്രിൽ മുതലുള്ള മാസാന്ത്യക്കണക്കു്

| വരവു് | രൂ. ണ. സ. | ചെലവു് | രൂ. ണ. സ. |
|---|---|---|---|
| 1. മാസവരി | | 1. സിൽബന്ധികൾക്കുള്ള ശമ്പളം | |
| 2. പ്രവേശനഫീസ് | | എ. | |
| 3. സംഭാവന | | ബി. | |
| 4. ഗ്രാൻറു് | | സി. | |
| 5. സ്ഥാപനത്തിൻെറ സ്വന്തമായ വസ്തുവിലോ നിക്ഷേപത്തിലോ ഉള്ള പലിശ | | 2. പുസ്തകങ്ങൾ | |
| | | 3. പത്രമാസികകൾ | |
| | | 4. ബയൻറിങ്ങ് | |
| 6. മററിനം | | 5. ഉപകരണങ്ങൾ | |
| | | 6. സ്റ്റേഷനറി | |
| | | 7. മററിനം | |

സ്ഥലം — പ്രസിഡൻറിൻെറ ഒപ്പു്

തീയതി — സെക്രട്ടറിയുടെ ഒപ്പു്

* പിന്നീടു് ഓരോ മൂന്നുമാസം കൂടുമ്പോഴും വരവുചെലവുകണക്കുകൾ അയച്ചു കൊണ്ടിരിക്കേണ്ടതാണു്.

# ഗ്രന്ഥശാലകൾക്ക്

1. ഗ്രന്ഥശാലകൾക്കു് ആവശ്യമുള്ള എല്ലാ പുസ്തകങ്ങൾക്കും ഞങ്ങളോടു് ആവശ്യപ്പെടുക.

2. കൂടുതൽതുകയ്ക്കു പുസ്തകങ്ങൾ ആവശ്യപ്പെടുന്നവർ, അടുത്തുള്ള പാഴ്സൽ ഏജൻസി കാണിച്ചിരിക്കണം.

3. ഇല്ലാതെവരാവുന്ന പുസ്തകങ്ങൾക്കു പകരം അയയ്ക്കേണ്ടവയുടെ ലിസ്റ്റും കൂടി അയയ്ക്കുന്നതു സൗകര്യപ്രദമാണു്.

4. വി. പി. ഓർഡറയയ്ക്കുമ്പോൾ ഗ്രന്ഥശാലയുടെ മുദ്രയോ ഹെഡിംഗ് പേപ്പറോ ഉപയോഗിച്ചിരിക്കണം.

5. ഗ്രന്ഥശാലാസംഘത്തിലേയ്ക്കു് അയയ്ക്കേണ്ട ബില്പകർപ്പും ഞങ്ങൾ നല്കുന്നതാണു്.

6. ഈ സഹകരണവർഷത്തിൽ (1950 ഏപ്രിൽ 1 മുതൽ 1951 ജൂൺ 30 വരെ) ഇവിടെനിന്നു പുസ്തകം വാങ്ങിയവർക്കുള്ള (100 ക. യ്ക്കു് മേൽ) പ്രത്യേക കമ്മീഷൻ ജൂലൈമാസത്തിൽ നല്കുന്നതാണു്. കൂടുതൽ വിവരങ്ങൾക്കു് അടുത്ത NBS Bulletin കാണുക.


നാഷനൽ ബുക്ക് സ്റ്റാൾ

(P. Box No. 40)

കെ. ബസാർ . . . . . കോട്ടയം

(ഉടമസ്ഥന്മാർ : സാഹിത്യപ്രവർത്തക സഹകരണസംഘം ലിമിറ്റഡ്)

L. No. 592. 20-7-48. Reg. No. T. 189. M. 5854.

## തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ഭരണസമിതി



# ഗ്രന്ഥാലോകം

മാസികയ്ക്കുള്ള ലേഖനങ്ങളും, അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങളും (രണ്ടു പ്രതികളും), മണിയാർഡറുകളും, അന്വേഷണങ്ങളും, മററ എഴുത്തുകുത്തുകളും മുതലായവ മാനേജർ, തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ആഫീസ്, തിരുവനന്തപുരം, എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

മാനേജർ.

Printed and Published by P. N. Panikkar for the Travancore-Cochin Granthasala Samgham at the Prakash Printing & Publishing House, Statue Junction, Trivandrum.